


# മലങ്കരസഭ

## ദ്വൈവാരികം

പുസ്തകം 24 1970 ജൂലൈ 1, 15 ലക്കം 13, 14



‘മലങ്കരസഭ’ മാനേജർ ഡീക്കൻ ററി. ജി. സഖറിയായിക്ക് കശ്ശീശാ പട്ടം നൽകപ്പെടുന്നു

പട്ടം കൊടയുടെ പ്രാരംഭ ശുശ്രൂഷയായ വിശ്വാസ പ്രഖ്യാപന കർമ്മം ഇടവക മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസ് തിരുമേനി നിർവ്വഹിച്ചതിനെ സ്ഥാനാർത്ഥി ഏററുചൊല്ലി സമ്മതിച്ച് പുസ്തകത്തിൽ രേഖപ്പെടുത്തുന്നു.

വിശ്വാസ പ്രഖ്യാപനശേഷം “പ. റൂഹാ നിന്നെ കശ്ശീശാ സ്ഥാനത്തേക്കു വിളിക്കുന്നു” എന്നു കല്പിച്ചുകൊണ്ട് പ. ബാവാ തിരുമേനി സ്ഥാനാർത്ഥിയുടെ വലതു കൈക്കു പിടിച്ച് വി. ബലിപീഠത്തിന്റെ മുമ്പിലേക്ക് ആനയിക്കുന്നു.

# മലങ്കരസഭ

ദ്വൈവാരികം

| പുസ്തകം 24 | 1970 ജൂലൈ 1, 15 | ലക്കം 13, 14 |
|---|---|---|


## എഡിറേറാറിയൽ സ്റ്റാഫ്



## വിഷയവിവരം

പേജ്



ലേഖനങ്ങൾ, വാർത്തകൾ മുതലായവ പത്രാധിപർ ''മലങ്കരസഭ'' കാതോലിക്കേററ് ആപ്പീസ്, കോട്ടയം–4 എന്ന വിലാസത്തിലും, മണി ആർഡറും പണസംബന്ധമായ എഴുത്തുകുത്തുകളും മാനേജർ, 'മലങ്കരസഭ' കാതോലിക്കേററ് ആപ്പീസ്, കോട്ടയം–4 എന്ന വിലാസത്തിലും അയക്കേണ്ടതാണ്.



വെല്ലൂർ ഓർത്തഡോക്സ് ദേവാലയം (പണി പൂർത്തിയാകുമ്പോൾ) കിഴക്കുനിന്നു് ഒരു ദൃശ്യം

## വിശേഷദിവസങ്ങൾ – 1970 ആഗസ്റ്റ്

| | | |
|---|---|---|
| 1 | ശ. | പതിനഞ്ചുനോമ്പാരംഭം. മത്തശ്മൂനിയുടെയും ഏഴു മക്കളുടെയും മാർ ഏലിയാസാറിൻെറയും ഓർമ്മ. |
| 2 | ഞാ. | പെന്തിക്കുസ്തിക്കുശേഷം 11–ാം ഞായറാഴ്ച. |
| 6 | വ്യാ. | കൂടാരപ്പെരുനാൾ, മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ, (പെരുനാട് ബഥനി ആശ്രമം) |
| 9 | ഞാ. | കൂടാരപ്പെരുനാളിനുശേഷം 1–ാം ഞായറാഴ്ച. |
| 12 | ബു. | മാർ അസാസായേൽ സഹദായുടെ ഓർമ്മ. |
| 15 | ശ. | ശൂനോയോ. പതിനഞ്ചുനോമ്പുവീടൽ, അന്ത്യോക്യായുടെ മാർ ഇഗ്നാത്യോസ് അബ്ദേദ്മിശിഹോ പാത്രിയർക്കീസ്ബാവായുടെ ഓർമ്മ. |
| 16 | ഞാ. | ശൂനോയോയിക്കുശേഷം 1–ാം ഞായറാഴ്ച. |
| 18 | ചൊ. | മാർ ഈവാനീസ് ഹിദായത്തുള്ള മെത്രാപ്പോലീത്തായുടെ ഓർമ്മ (മുളന്തുരുത്തിപള്ളി) |
| 19 | ബു. | മാർ ലാബിശ്ളീഹായുടെ ഓർമ്മ. |
| 23 | ഞാ. | ശൂനോയോയിക്കുശേഷം 2–ാം ഞായറാഴ്ച. |
| 24 | തി. | മാർ മത്തായിശ്ളീഹായുടെ ഓർമ്മ. |
| 29 | ശ. | മാർ യൂഹാനോൻ മാംദാനായുടെ ശിരഛേദനത്തിൻെറ ഓർമ്മ. |
| 30 | ഞാ. | ശൂനോയോയിക്കുശേഷം 3–ാം ഞായറാഴ്ച. |

പത്രാധിപർ എഴുതുന്നു:—

# വെല്ലൂർ ഓർത്തഡോക്സ് ദേവാലയം— ആതുരർക്ക് ഒരാശ്വാസകേന്ദ്രം

ഇന്ത്യയിലെ ഏററം വലുതും, സുപ്രസിദ്ധവുമായ വെല്ലൂർ ആശുപത്രിക്കു സമീപം മലങ്കര ഓർത്തഡോക്സ് സഭയ്ക്കു സ്വന്തമായ ഒരു ദേവാലയം സ്ഥാപിക്കാൻ സാധിച്ചതു് അഭിമാനാർഹമായ ഒരു നേട്ടമാണു്. വി. ലൂക്കോസ് ഏവൻഗേലിസ്ഥായുടെ നാമത്തിലാണു് ഇതു സ്ഥാപിച്ചിരിക്കുന്നതു്. വി. ലൂക്കോസ് അക്കാലത്തെ സുപ്രസിദ്ധനായ ഒരു ഭിഷഗ്വരനായിരുന്നു. വി. പൗലൂസ് അപ്പോസ്തോലൻ 'വൈദ്യനായ പ്രിയ ലൂക്കോസ്' എന്നത്രേ അദ്ദേഹത്തെപററി പറഞ്ഞിരിക്കുന്നതു്. പണി പൂർത്തിയാകാത്തനിലയിലുള്ള വെല്ലൂർപള്ളിയുടെ ഇപ്പോഴത്തെ ദൃശ്യം ഖേദകരമാണെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല.

കാററ്പാടി റയിൽവേസ്റ്റേഷനിൽനിന്നും വെല്ലൂരേക്കുള്ള വിശാലമായ റോഡിൽ പാലാർപാലത്തിൻെറ തെക്കേ അററത്തു് റോഡിൻെറ തൊട്ടു പടിഞ്ഞാറുവശം ആസ്ബററസ് മേഞ്ഞു്, വെള്ളതേക്കാത്ത ഭിത്തികളോടും കെട്ടപ്പെടാത്ത മുററത്തോടുംകൂടി സ്ഥിതിചെയ്യുന്ന നമ്മുടെ പള്ളി വെല്ലൂരെത്തുന്ന ബഹുശതങ്ങളുടെ ദൃഷ്ടിയിൽപെടാതിരിക്കയില്ല.

ഭാഗ്യസ്മരണാർഹനായ, കാലംചെയ്ത മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനി വെല്ലൂർ ക്രൈസ്തവമിഷ്യൻ ആശുപത്രിയിലെത്തി ഒരു ശസ്ത്രക്രിയാവിധേയനായി താമസിച്ചിരുന്നപ്പോഴാണു്, വെല്ലൂരു് നമുക്കു് സ്ഥിരമായ ഇടവക ഉണ്ടായിരിക്കേണ്ടതിൻെറ ആത്യാവശ്യകത ബോദ്ധ്യപ്പെട്ടതു്. വെല്ലൂർ ക്രിസ്ത്യൻ മെഡിക്കൽ കോളേജിലെ അദ്ധ്യാപകർ, മെഡിക്കലും നേഴ്സിംഗും വിദ്യാർത്ഥിനീവിദ്യാർത്ഥികൾ, വെല്ലൂർ ആശുപത്രിയിൽ സേവനമനുഷ്ഠിക്കുന്ന ഡോക്ടറന്മാർ, നേഴ്സുകൾ, കേരളത്തിൽനിന്നും മററുമായി ആശുപത്രിയിലെത്തിച്ചേരുന്ന വളരെയേറെ രോഗികൾ എന്നിവരുടെ ആത്മികദിഷ്ഠതികൾ നടത്തിക്കൊടുക്കുന്നതിനു (ദിവംഗതനായ) ഫാദർ സി. ഇ. ജോർജ്ജ് നിയമിക്കപ്പെട്ടതോടുകൂടി വെല്ലൂർ ഇടവക രൂപം ധരിച്ചു. സ്ഥലം സി. എസ്. ഐ. ചാപ്പലിലും, ആശുപത്രിയിലെ ഒരു ഹോളിലുമായിട്ടു് ആരാധനകൾ നടത്തിപ്പോന്നു. എന്നാൽ ഇടവക ഒരു തികഞ്ഞ യാഥാർത്ഥ്യമായി അനുഭവപ്പെടുന്നതിനു് സ്വന്തവും സ്ഥിരവുമായ ഒരു ദേവാലയം അത്യന്താപേക്ഷിതമാണല്ലോ. മേല്പറഞ്ഞപ്രകാരം സ്ഥലത്തെത്തി താമസിക്കുന്നവരും സഭാനേതൃത്വവും അതിലേക്കു് ഉററു പരിശ്രമിച്ചതിൻെറ ഫലമായി അൻപതു സെൻറ് സ്ഥലം അൻപതിനായിരം രൂപ വിലകൊടുത്തു വാങ്ങുവാൻ സാധിച്ചു. അവിടെ ഒരു പാഴ്സനേജു സ്ഥാപിച്ചു വികാരിക്കു താമസസൗകര്യമുണ്ടാക്കി. അനന്തരം നാല്പതിനായിരത്തിൽപരം രൂപാ ചെലവുചെയ്താണു് പള്ളി ഇപ്പോൾ കാണുന്ന നിലയിൽ പടുത്തുയർത്തിയതു്. പള്ളിപണിക്കുവേണ്ടി സ്വരൂപിച്ച പണം മുഴുവൻ തീർന്നുകഴിഞ്ഞു. പണി മുമ്പോട്ടുപോകാൻ നിവൃത്തിയില്ലാതിരിക്കയാണിപ്പോൾ. എന്നാൽ 'സ്വർഗ്ഗത്തിലെ ദൈവം ഞങ്ങൾക്കു കാര്യം സാധിപ്പിക്കും; ആകയാൽ അവൻെറ ദാസന്മാരായ ഞങ്ങൾ എഴുന്നേററു പണിയും' (നെഹമ്യാ 2: 20) എന്ന നെഹമ്യായുടെ ശരണത്തോടും ഉത്സാഹത്തോടുംകൂടി ബ. വികാരി എം. ഏ. ഗീവറുഗീസ് പണിക്കർ കത്തനാരും ഇടവകാംഗങ്ങളും ഉററു പരിശ്രമിക്കയാണു്. ആരാണീ ഇടവകക്കാർ? പ്രധാനമായും വെല്ലൂരാശുപത്രിയിൽ സേവനം ചെയ്യുന്ന ഡോക്ടറന്മാരും നേഴ്സുകളുമാണു്. അധികപങ്കും സ്ത്രീകൾതന്നെ. പ്രതിഫലത്തിൻെറ ആകർഷണീയതയിലല്ല, സേവനത്തിൻെറ ആത്മാവിലാണിവർ അവിടെ വേലചെയ്യുന്നതു്. പള്ളിപണി പൂർത്തിയാക്കത്തക്ക ധനശക്തി അവർക്കില്ല എന്നു വ്യക്തമാണല്ലോ. മെഡിക്കൽവിദ്യാർത്ഥികൾക്കും, നേഴ്സിംഗ് സ്ററുഡൻസിനും, രോഗികൾക്കും എന്തു ചെയ്വാൻ കഴിയും? അല്പകാലത്തേ താമസമേ അവർക്കുള്ളൂ.

ബ. വികാരി അച്ചൻ പ. കാതോലിക്കാബാവാ തിരുമേനിയെ കണ്ടു സ്ഥിതിവിവരങ്ങൾ ഉണർത്തിച്ചതിൻെറ ഫലമായി നമ്മുടെ സഭാംഗങ്ങളായ ഏവരും, നമ്മുടെ എല്ലാ പള്ളി

കളും ഉദാരമായ സംഭാവനകരം നൽകുവാൻ ആവശ്യപ്പെട്ടുകൊണ്ടു പ. ബാവാ തിരുമേനി കല്പന പുറപ്പെടുവിച്ചിരിക്കയാണു്.

വെല്ലൂർദേശീയരായ ഇടവകക്കാരാരും അവിടെയില്ല. മലങ്കരസഭയിലെ എല്ലാ മെത്രാസനങ്ങളിൽനിന്നും വിവിധ പള്ളിഇടവകകളിൽനിന്നും എത്തിതാമസിക്കുന്ന വ്യക്തികളെയാണീ ഇടവക ഉൾക്കൊള്ളുന്നതു്. ആ സ്ഥിതിക്കു് വെല്ലൂർ ഇടവകയും പള്ളിയും മലങ്കരസഭാംഗങ്ങളായ എല്ലാവരുടെയുമാണു്. ആകയാൽ നമ്മുടെ സ്വന്തം ഇടവകപ്പള്ളിയുടെ ആവശ്യംപോലെ ഈ പള്ളിക്കാര്യം നാം കണക്കിലെടുക്കേണ്ടതുണ്ടു്. വിദേശിയായ ഒരു മിഷ്യണറിവനിതയുടെ—ഐഡാസ്കഡറിന്റെ—അദമ്യമായ മനുഷ്യസ്നേഹത്തിന്റെ ശാശ്വതപ്രതീകമായി നിലകൊള്ളുന്ന മഹത്തായ വെല്ലൂർ ആശുപത്രിക്കു സമീപം, മാർ തോമ്മാശ്ലീഹായാൽ സ്ഥാപിതമായ നമ്മുടെ സഭയുടേതായ ഒരു ദേവാലയം ആത്മികചൈതന്യം നിറഞ്ഞു നിലകൊള്ളേണ്ടതിന്റെ അത്യാവശ്യകത പ്രത്യേകാൽ പറഞ്ഞറിയിക്കേണ്ട കാര്യമില്ല. ഇന്നു് ആരോഗ്യവാന്മാർ എന്നു വിചാരിക്കപ്പെടുന്നവർ നാളെ രോഗബാധിതരാകയില്ലെന്നു് ആർക്കു പറവാൻ കഴിയും? വിദഗ്ദ്ധമായ ചികിത്സയും പരിചരണവും അത്യന്താപേക്ഷിതമായിവരുമ്പോരം വെല്ലൂർ ആശുപത്രിയെ അഭയംഗമിക്കേണ്ടിവരികയില്ലെന്നു് എങ്ങനെ അറിയാം? അങ്ങനെ ഒരവസരം നമ്മിൽ പലക്കും ഉണ്ടായില്ലെന്നിരിക്കട്ടെ; എന്നാൽതന്നെയും നമ്മുടെ അയൽക്കാരും സ്വന്തപ്പെട്ടവരുമായ എത്രയോപേർ ഇന്നു വെല്ലൂർ ആശുപത്രിയിൽ ചികിത്സിക്കപ്പെടുന്നു. രോഗാവസ്ഥയിൽ വൈദ്യനെപ്പോലെതന്നെ വൈദികനും ഒരു ക്രൈസ്തവനു് ആവശ്യമാണല്ലോ. വൈദികന്റെ സാന്നിദ്ധ്യത്തിൽ രോഗി അനുഭവിക്കുന്ന ആത്മസമാധാനം ഒന്നുവേറെതന്നെ. നമ്മുടെ എത്ര കുട്ടികരം വർഷന്തോറും മെഡിസിനും നേഴ്സിംഗിനുമായി വെല്ലൂർ മെഡിക്കൽ കോളേജിൽ ചേർന്നുകൊണ്ടിരിക്കുന്നു. അങ്ങനെ പ്രവേശനം കിട്ടുന്നതിനു ബന്ധപ്പെട്ടവർ എത്രയധികം വ്യഗ്രത പ്രദർശിപ്പിക്കുന്നു. ഇപ്രകാരം വിവിധ നിലകളിൽ വെല്ലൂരെത്തുന്ന നമ്മുടെ സഭാമക്കളുടെ ആത്മികവളർച്ചയെപററി നാം ബോധവാന്മാരായിരിക്കേണ്ടതല്ലയോ? വെല്ലൂർ ഇടവകയുടെയും പള്ളിയുടെയും സ്ഥാപനംമൂലം മേല്പറഞ്ഞ എല്ലാവക്കും വൈദികസേവനം ലഭിച്ചുവരുന്നു എന്നതു് വാസ്തവത്തിൽ ചാരിതാൎത്ഥ്യജനകമാണു്.

വെല്ലൂർ മെഡിക്കൽകോളേജിൽനിന്നും നേഴ്സിംഗ്കോളേജിൽനിന്നും നേഴ്സിംഗ് സ്കൂളിൽനിന്നും വർഷന്തോറും വെളിയിൽവരുന്ന നമ്മുടെ യുവതീയുവാക്കന്മാർക്കു് നമ്മുടെ സഭയുടേതായ അന്തരീക്ഷത്തിലുംസംസ്ക്കാരത്തിലും സേവനം ചെയ്യുന്നതിനും ഈ ഇടവകസ്ഥാപനം പ്രയോജകീഭവിക്കുന്നു. ഇവിടെ നിയമിക്കപ്പെട്ടിട്ടുള്ള പക്വമതികളും അദ്ധ്വാനപ്രിയരുമായ ബ. വൈദികരുടെ സേവനം പ്രശംസാർഹമാണു്. വിവിധ സ്ഥലങ്ങളിൽനിന്നും എത്തുന്ന രോഗികരംക്കും അവരുടെ കൂടെയുള്ളവർക്കും ഈ ഇടവകവികാരിമാർ ചെയ്യുന്ന സഹായസഹകരണങ്ങരം വിസ്മരിക്കാൻ കഴിയുന്നതല്ല. ഇങ്ങനെ വെല്ലൂർ ഓർത്തഡോക്സ് പള്ളി ഒരു സേവനകേന്ദ്രം എന്ന നിലയിലും പരിഗണന അർഹിക്കുന്നു. ഇതിഗവാസികളുടെ ഇടയിലും ഓർത്തഡോക്സ് വിശ്വാസത്തിന്റെ ദീപ്തിമത്തായ കിരണങ്ങരം വീശാൻ ഈ പള്ളി അചിരേണ പ്രയോജനപ്പെടുമെന്നു പ്രതീക്ഷിക്കാം.

പള്ളിയിൽനിന്നും കഷ്ടിച്ചു നാലു ഫർലോംഗേ അകലമുള്ള ആശുപത്രിയിലേക്കു്. ബസ്സ് സർവ്വീസുണ്ടു്. നല്ല ദർശനീയമായ സ്ഥലത്താണു് പള്ളിയുടെ ഇരിപ്പു്. സാമാന്യം ബൃഹത്തും നല്ല ഉരംവിശാലതയോടുകൂടിയതുമാണു പള്ളി. എപ്പോഴും പടിഞ്ഞാറുനിന്നും സുഖശീതളമായ കാററു് അടിച്ചുകൊണ്ടിരിക്കുന്നു.

രോഗചികിത്സാൎത്ഥം വെല്ലൂരെത്തി താമസിച്ച മാർ തോമ്മാ ദീവന്നാസ്യോസ് തിരുമേനി ഈ ദേവാലയത്തിന്റെ താല്ക്കാലിക കൂദാശ നിർവ്വഹിച്ചു ദിവ്യബലി അർപ്പിച്ചു. മാർ ഈവാനിയോസ് തിരുമേനിയും മെഡിക്കൽ പരിശോധനക്കു വിധേയനായി വെല്ലൂരിൽ ചില ദിവസങ്ങരം കഴിച്ചുകൂട്ടിയിട്ടുണ്ടു്. ഈ പള്ളിയുടെ പൂർത്തീകരണത്തിനുവേണ്ടി വിവിധ സ്ഥലങ്ങളിൽ സഞ്ചരിച്ചു് പണശേഖരം നടത്താൻ ഡോക്ടറന്മാർക്കും നേഴ്സുകരംക്കും താല്പര്യമുണ്ടു്. എന്നാൽ പ്രതിദിനമെത്തിക്കൊണ്ടിരിക്കുന്ന രോഗികളുടെ ചികിത്സയും പരിചരണവും വിട്ടിട്ടു് പണപ്പിരിവിനു പോകാൻ അവക്കു സാദ്ധ്യമല്ലല്ലൊ. പിന്നെപ്പോയിട്ടു പണപ്പിരിവു നടത്തേണ്ടതു് ബ. വികാരിയാണു്. വെല്ലൂരാശുപത്രി സന്ദർശിച്ചിട്ടുള്ളവക്കറിയാം ഒരു പട്ടക്കാരന്റെ നിരന്തരസാന്നിദ്ധ്യം അവിടെ എത്രമാത്രം ആവശ്യമാണെന്നു്. അദ്ദേഹം

മലങ്കരയിൽ എല്ലാ പള്ളികളും സഞ്ചരിക്കാമെന്നു വച്ചാൽ ഈ ഇടവകയിലെ ആത്മികദിഷ്ഠതികൾ ആർ നടത്തും?

മുററംകെട്ടി ശരിയാക്കുക, ഭിത്തികൾക്കു വെള്ള തേക്കുക, കതകുകളും ജനലുകളും പോളീഷ്ചെയ്യുക, വൈദ്യുതീകരിക്കുക, മുഖവാരം തീർക്കുക, മതിൽ കെട്ടുക ഇത്രയും പണികൾ ഉടനടി തീരേണ്ടിയിരിക്കുന്നു. ഇവയ്ക്കെല്ലാംകൂടി മുപ്പതിനായിരം രൂപയെങ്കിലും വേണ്ടിവരും. മലങ്കരയിലെ സഭാസ്നേഹികളായ വ്യക്തികളും പള്ളികളും സഹായഹസ്തം നീട്ടിയാൽ ഈ തുക സംഭരിക്കാൻ പ്രയാസം വരികയില്ല. അതിനാൽ പ. കാതോലിക്കാബാവാ തിരുമനസ്സിലെ കൽപനപ്രകാരം സ്നേഹോദാരമായ സംഭാവനകൾ നാം നൽകി വെല്ലൂർ ഓർത്തഡോക്സ് പള്ളിയുടെ പണി എത്രയും വേഗം പൂർത്തിയാക്കേണ്ടതാണ്. ഈ കാര്യത്തിൽ നാമാരും ഒട്ടും പിന്നോക്കം നിന്നുകൂടാത്തതാകുന്നു. ഡോ. പി. കോശി, C. M. C. Hospital, Velloor-4, N. A. എന്ന വിലാസത്തിൽ സംഭാവന അയക്കേണ്ടതാണ്.

---

(48–ാം പേജിൽനിന്നു തുടർച്ച)
ന്നതിനു സൌകര്യമില്ലെന്നു കാണുന്നതായാൽ മാനേജിങ്ങ്കമ്മററി അംഗങ്ങളുടെ തെരഞ്ഞെടുപ്പ് എങ്കിലും ഉൾപ്പെടുത്തേണ്ടതും ആകുന്നു.

മാനേജിങ്ങ്കമ്മററിയുടെ അടുത്ത യോഗം 1970 സെപ്ററംബർ 21–ാംതീയതി കൂടണമെന്നു നിശ്ചയിച്ചു.

മാനേജിങ്ങ്കമ്മററിയുടെ ഈ യോഗം കോലഞ്ചേരിയിൽവച്ചു നടത്തുന്നതിൽ കോലഞ്ചേരി പള്ളിഇടവക നൽകിയ സഹായസഹകരണങ്ങൾക്ക്, മാനേജിങ്ങ്കമ്മററിക്കുവേണ്ടി ബ. ററി. എസ്. ഏബ്രഹാം കോർ എപ്പിസ്ക്കോപ്പാ കൃതജ്ഞത പറഞ്ഞു.

കോലഞ്ചേരിപള്ളി ഇടവകയ്ക്കുവേണ്ടി ദി. ശ്രീ. ഫാ. സി. എം. തോമസ് മറുപടി പറഞ്ഞു.

മാനേജിങ്ങ്കമ്മററിയിൽ സംബന്ധിച്ചവർക്കെല്ലാം കോലഞ്ചേരിപള്ളിയിൽനിന്നും വിഭവസമൃദ്ധമായ ഉച്ചഭക്ഷണവും കാപ്പിയും നൽകപ്പെട്ടു. വന്ദ്യതിരുമേനിമാരും മാനേജിങ്ങ്കമ്മററി അംഗങ്ങളും കോലഞ്ചേരിയിലെ മെഡിക്കൽമിഷ്യൻ ആശുപത്രിക്കെട്ടിടങ്ങളും സ്ഥലവും ചുററിനടന്നു കാണുകയും സന്തുഷ്ടി പ്രദർശിപ്പിക്കയും ചെയ്തു.

---

**മാർ തോമ്മാശ്ളീഹായുടെ ദുക്റോനോ**

മാർ തോമ്മാശ്ളീഹായുടെ ദുക്റോനോപ്പെരുനാൾ മദ്രാസ് സെൻറ് തോമസ് ഓർത്തഡോക്സ്സുറിയാനിപ്പള്ളിയിൽ ജൂലൈ5–ാംതീയതി ആഘോഷപൂർവ്വം കൊണ്ടാടപ്പെട്ടു. റവ. ഫാ. കെ. എം. അലക്സാണ്ടർ ജൂലൈ 3 മുതൽ 5 വരെ തീയതികളിൽ പ്രസംഗിക്കയും 5–ാം തീയതി അദ്ദേഹത്തിൻെറ നേതൃത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാന അർപ്പിക്കപ്പെടുകയും ചെയ്തു.

ജൂലൈ 3–ാംതീയതി ഉച്ചതിരിഞ്ഞു് നെടുമാവ് കൂട്ടമാക്കൽ പ്രൈമറിസ്കൂളിൽ വാഴൂർ കത്തോലിക്ക പള്ളിവികാരി റവ. ഫാ. പോളിൻെറ നേതൃത്വത്തിൽ പ്രത്യേകം ആരാധന നടത്തപ്പെടുകയും, തുടർന്നു റവ. ഫാ. ജോർജ്ജ് നെടുമാവ് പ്രസംഗിക്കയും ചെയ്തു. ഓർത്തഡോക്സ് പള്ളിവികാരിഫാ. യോഹന്നാൻ കുററിയിലും സന്നിഹിതനായിരുന്നു.

---

# ഓർത്തഡോക്സ് കുടുംബം

(യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ)

**പള്ളിയിലെ വീക്ഷണങ്ങളിൽനിന്നും തുലോം വ്യത്യസ്ഥമായ ഒരു നിലപാടാണു മിക്ക ഭവനങ്ങളിലും പ്രായോഗിക രംഗത്തു കാണപ്പെടുന്നതു്. ഈ വലിയ വിടവു് അടയ്ക്കുക എന്നതു് ഇക്കാലത്തെ അടിയന്തിരാവശ്യമായിത്തീൎന്നിരിക്കുന്നു.**

മാമോദീസാമുതൽ ഒരു ശിശു സഭാംഗമായിത്തീരുന്നു. അതു വളൎന്നുവരുന്നതിനനുസരിച്ചു് സഭാപരമായ വിശ്വാസാചാരങ്ങൾ പഠിക്കുകയും പരിശീലിക്കുകയും അനുഭവപ്പെടുത്തുകയും ചെയ്യേണ്ടിയിരിക്കുന്നു. വേർതിരിവും പ്രത്യേകതയുമുള്ള ഒരു ജീവിതചര്യയുടെ ആദ്യപടിയാണു് മാമോദീസ്സാ. ഓൎത്തഡോക്സ് കുടുംബത്തിലെ ഒരു ശിശു, വളർച്ചയ്ക്കനുസരണം ഓൎത്തഡോക്സ് വിശ്വാസാചാരങ്ങൾ സ്വായത്തമാക്കുവാൻ സഭ ഉദ്ദേശിക്കുന്നുവെങ്കിലും അക്കാര്യത്തിൽ ആശങ്കാജനകമായ കൃത്യവിലോപമാണു് ഉണ്ടായിക്കൊണ്ടിരിക്കുന്നതു്. കാരണം ഇന്നു് അനേകം ഓൎത്തഡോക്സ് കുടുംബങ്ങളിലും ഓൎത്തഡോക്സ് അന്തരീക്ഷം പാലിക്കപ്പെടുന്നില്ല. ഓൎത്തഡോക്സ് പള്ളികളിൽ ചെന്നാൽ ഓർത്തഡോക്സ് സഭയുടെ ലക്ഷണങ്ങൾ കാണാം. എന്നാൽ ഓർത്തഡോക്സ് ഭവനങ്ങളിൽ ചെന്നാൽ ആ ലക്ഷണങ്ങൾ പലടത്തും ഇല്ല എന്നു ഖേദപൂർവ്വം പറയേണ്ടിവന്നിരിക്കുന്നു. ഓർത്തഡോക്സ് പള്ളിയിൽ ചെന്നാൽ അവിടത്തെ കുർബ്ബാനയും പട്ടക്കാരന്റെ കാപ്പയും മററു വേഷഭൂഷാദികളും തക്സായും പ്രാൎത്ഥനകളും പാട്ടുകളും എല്ലാം ഓൎത്തഡോക്സ് സഭയുടേതുതന്നെയാണു്. പള്ളികളിൽ മാത്രം ആ ലക്ഷണങ്ങൾ നിലനില്ക്കുകയും വീടുകളിൽ മററു ലക്ഷണങ്ങൾ നിലനിന്നുവരികയും ചെയ്യുന്നുവെങ്കിൽ അതു രണ്ടും അധികനാൾ പൊരുത്തപ്പെട്ടു നില്ക്കയില്ല. അങ്ങനെയുള്ള പൊരുത്തക്കേടിലല്ലയോ ഇന്നു നമ്മുടെ സഭ പൊയ്ക്കൊണ്ടിരിക്കുന്നതു് എന്നും ഇങ്ങനെ വളരെനാൾ പോകാൻ കഴിയുമോ എന്നും ചിന്തിക്കേണ്ടതായ ഒരു ഘട്ടത്തിലാണു് നമ്മൾ എത്തിയിരിക്കുന്നതു്.

പള്ളികളിൽ ചെന്നാൽ കാണുന്നതും കേൾക്കുന്നതും നമ്മുടെ സഭയുടെ ലക്ഷണങ്ങളാണെന്നു പറഞ്ഞല്ലൊ. എന്നാൽ നമ്മുടെ ചില ഭവനങ്ങളിൽ ചെന്നാൽ അതു് ഓൎത്തഡോക്സ് ഭവനമാണൊ പ്രോട്ടസ്റ്റൻറുഭവനമാണൊ എന്നു സംശയിക്കേണ്ടിവരും. വേറെ ചില ഭവനങ്ങളിൽ ചെന്നാൽ അവ പെന്തക്കോസ്ത വിഭാഗക്കാരുടെ ഭവനങ്ങളാണെന്നു തോന്നും! ചില ഭവനങ്ങൾ സർവ്വോദയമതക്കാരുടെ രീതിയിൽ കിടക്കുന്നു. മുൻകാലങ്ങളെ അപേക്ഷിച്ചു്, ഓൎത്തഡോക്സ് ചൈതന്യം തുടിക്കുന്ന ഭവനങ്ങളുടെ എണ്ണം വളരെ കുറഞ്ഞുപോയിട്ടുണ്ടു്. സന്ധ്യയിലും രാവിലെയുമുള്ള നമസ്കാരങ്ങൾ ബുധൻ, വെള്ളി ഉൾപ്പെടെയുള്ള നോമ്പുകൾ, ഞായറാഴ്ചയാചാരം, വേദവായനകൾ ഇവയാണു് ഓൎത്തഡോക്സ് ചൈതന്യത്തുടിപ്പിന്റെ ലക്ഷണങ്ങൾ. മററു സഭാവിഭാഗങ്ങളിൽപ്പെട്ട ഭവനങ്ങളിൽ അവരുടേതായ ലക്ഷണങ്ങൾ അവർ നഷ്ടപ്പെടുത്താതെ സൂക്ഷിക്കുന്നുണ്ടു്. അതുകൊണ്ടു് നമ്മുടെ പല ഭവനങ്ങളിൽ സംഭവിച്ചിരിക്കുന്ന അധഃപതനം അവൎക്കു് ഉണ്ടായിട്ടില്ല. ഇതിനുംപുറമെ നമ്മുടെ ചില ഭവനങ്ങളിൽ ഓൎത്തഡോക്സ് ചൈതന്യമൊ, മററു സഭകളുടെ ലക്ഷണങ്ങളൊ ഇല്ലെന്നു മാത്രമല്ല യാതൊരു ചൈതന്യവുമില്ലാത്ത അവസ്ഥയിൽ കഴിഞ്ഞുകൂടുന്നുണ്ടു്. അക്രൈസ്തവൎക്കായാൽപോലും അവരുടേതായ ലക്ഷണങ്ങളും പാരമ്പര്യങ്ങളുമുണ്ടു്. അവ പാലിക്കുന്നതിൽ അവർ ജാഗ്രത പ്രദർശിപ്പിക്കുന്നു. ഈ രാജ്യത്തു് മഹമ്മദീയരും, ഹിന്ദുക്കളും, ചുരുക്കം സ്ഥലങ്ങളിൽ യഹൂദന്മാരും ഉണ്ടു്. അവരെല്ലാംതന്നെ അവരവരുടേതായ ആചാരാനുഷ്ഠാനങ്ങൾ പാലിക്കുന്നതിൽ തീക്ഷ്ണത പ്രദർശിപ്പിക്കുകയും അതു് അഭിമാനമായി കരുതുകയും ചെയ്യുന്നു. ആ അഭിമാനബോധവും തീക്ഷ്ണതയും ഇന്നു് അനേകം ഓൎത്തഡോക്സുകാൎക്കു് ഇല്ല എന്നു കാണുന്നതും ഖേദകരംതന്നെ.

നിരീശ്വരന്മാരും അഭക്തന്മാരും ആയ ആളുകളെ നമ്മൾ കുററം പറയാറുണ്ടു്. നിരീശ്വരന്മാരും നാസ്ഥികന്മാരും ദൈവമില്ല എന്നു് അകമെയും പുറമെയും പറയുന്നവരാണു്. എ

ന്നാൽ ദൈവമുണ്ടെന്ന് എന്നു പുറമെ ഭാവിക്കുകയും അകമെ ദൈവമില്ലാത്തവരായി ജീവിക്കുകയും ചെയ്യുന്ന അനേകം 'ഓർത്തഡോക്സ്' കാരേക്കാൾ മെച്ചമായിട്ടുള്ളത് നിരീശ്വരന്മാരല്ലേ? ഭവനത്തിൽ മാതാപിതാക്കന്മാരിൽനിന്ന് ആരാധനാശീലം പകർന്നുകിട്ടിയവർക്കേ പള്ളിയാരാധനയിലും താല്പര്യം തോന്നു. ഭവനത്തിൽ പ്രാർത്ഥനയ്ക്കും വായനയ്ക്കും സ്ഥാനമുണ്ടെങ്കിലേ അതിനെ പോഷിപ്പിക്കുവാൻ പന്തിയിൽ സാധിക്കു. ഇന്ന് ഓർത്തഡോക്സ്കാരായ അനേകർക്കും പ്രോട്ടസ്റ്റൻറുവിഭാഗത്തിൽ ലയിക്കുന്നതിനു പ്രയാസം തോന്നാത്തതു് പ്രോട്ടസ്റ്റൻറുരീതികൾ നമ്മുടെ ഭവനങ്ങളിൽ സ്ഥാനം പിടിച്ചിട്ട് അതിൽ പരിചയിക്കുന്നതുകൊണ്ടാണ്. തങ്ങളുടെ പരിചയങ്ങളിൽനിന്നും തഴക്കങ്ങളിൽ വ്യത്യസ്ഥപ്പെട്ട പരിതസ്ഥിതിയാണ് പ്രോട്ടസ്റ്റൻറു ഭവനങ്ങളിൽ ഉള്ളതെന്നു ഗ്രഹിച്ചിരിക്കുന്നവർക്ക് ആ വിധത്തിലുള്ള സഭാപരിവർത്തനം വേദനാജനകമായി തോന്നും. അവയിലേക്കു മക്കളെ പരിവർത്തനം ചെയ്യിക്കുന്നതും അപ്രകാരംതന്നെയായിരിക്കും.

ഇന്നത്തെ കുട്ടികളുടെ പേരിടീൽ വലിയൊരു പ്രശ്നമായിത്തീരുന്നുണ്ട്. മാമോദീസായിൽ വേദപുസ്തകത്തിലെ പാവനനാമങ്ങൾ വിളിച്ച് നാമകരണം ചെയ്യുകയും ആ പേരു ഒരിക്കലും ഒക്കാതവണ്ണം വികൃതമായ മററു സംജ്ഞകൾ വിളിക്കുകയും ചെയ്യുന്നു. പേരു് എന്തായാലെന്താ? ആളിനെ തിരിച്ചറിഞ്ഞാൽ പോരേ എന്നു ചിലർ ചോദിച്ചേക്കാം. വേദപുസ്തകനാമങ്ങൾ മുഖേന വേദപുസ്തകത്തോടും, ആ നാമകാരണന്മാരായവരുടെ ജീവിതത്തോടും മാനസികമായി ഒരു ബന്ധം ഉണ്ടാകുവാൻ എളുപ്പമുണ്ട്. ഓർത്തഡോക്സ് സഭ മററേതു സഭയെക്കാളും വേദപുസ്തകത്തെ ബഹുമാനിക്കുന്നതിൻെറ ഒരു തെളിവാണ് വേദപുസ്തകനാമങ്ങൾ വിളിക്കുന്നതു്. പുണ്യവാന്മാരുടെയല്ലാതെ ദുഷ്ടന്മാരുടെ നാമങ്ങൾ ആരും വിളിക്കാത്തതും അക്കാരണത്താലാണ്. കായേൻെറയും സ്ക്കറിയോത്തായുടെയും, ഹാമാൻെറയും, ആഹാബിൻെറയും, ഇസബേലിൻെറയും, ഹേറോദേസിൻെറയും പേരുകൾ ഇടാത്തതു് അവർ ദുഷ്ടന്മാരായിരുന്നതിനാലാണ്. എന്നാൽ ഇന്ന് അശ്വതി മുതൽ രേവതി വരെയുള്ള ഹൈന്ദവനാളുകളുടെ പേരുകളും ഹൈന്ദവപുരാണപുരുഷന്മാരുടെ നാമങ്ങളും, പോരാ സിനിമാതാരങ്ങളുടെ പേരുകളും സ്വീകരിക്കുന്നതു് ഏതോ ഒരു മേന്മയായിട്ടും 'ഫാഷ'നായിട്ടും അഭിമാനപൂർവ്വം ചിലർ കരുതുന്നു. സ്ത്രീകളാണ് ഇതിൽ കൂടുതൽ പുരോഗമനക്കാരായി കാണുന്നതു്. എന്നാൽ ഏതെങ്കിലും ഒരു ഹൈന്ദവസഹോദരൻ ഒരു ക്രിസ്തീയനാമം സ്വീകരിക്കുന്നതു് ചിന്തിക്കാനേ സാദ്ധ്യമല്ല. ചില പേരുകൾ കേട്ടാൽ പുരുഷനാണോ, സ്ത്രീയാണോ, മനുഷ്യനാണോ, മൃഗമാണോ എന്നറിയില്ല. ഒന്നിലധികം നാമങ്ങൾ ഉണ്ടായെന്നുവന്നാലും രജിസ്റ്ററുകളിലും ആധാരങ്ങളിലും മാമോദീസാപ്പേരുതന്നെയാണ് ഉപയോഗത്തിലിരുന്നിരുന്നതു്. എന്നാൽ ഇന്നു സ്കൂളുകളിലും, സൺഡേസ്കൂളുകളിലും, വിളിച്ചുചൊല്ലുരജിസ്റ്ററുകളിലും, വിവാഹക്കുറികളിലും പ്രവേശിക്കുവാൻ മാമോദീസാപ്പേരുകൾക്ക് അർഹത പോരാതെ വന്നിരിക്കുന്നു! ഇതു് എത്രയും ലജ്ജാവഹവും ആത്മാഭിമാനരഹിതവുമായ ഒരു ഏർപ്പാടാണ്. വിളിച്ചുചൊല്ലുമ്പോൾ സാക്ഷാൽ പേരുകൾ ഉപയോഗിക്കുന്നതിനു ബ. വൈദികരും, സൺഡേസ്കൂൾ രജിസ്റ്ററിൽ സാക്ഷാൽ പേരു ചേർക്കുന്നതിന് സൺഡേസ്ക്കൂൾഡിപ്പാർട്ടുമെൻറുകാരും ശ്രദ്ധിച്ചാൽ നന്ന്.

ഇന്ന് പള്ളിയിൽമാത്രം ഓർത്തഡോക്സ് സഭയെ ഒതുക്കിനിർത്തുവാനും, ആ പള്ളിയിലെ ഭവനങ്ങളിൽ പാടേ വ്യത്യസ്തമായ മററു നിലപാടിനെ പാലിക്കുവാനുമാണ് ശ്രമിക്കുന്നതെങ്കിൽ, അങ്ങനെയൊരു സഭയ്ക്കു നിലനില്പു കാണുകയില്ല. സഭയിൽ ഗംഭീരമായ മൂറോൻകൂദാശയും പള്ളിയിൽ വലിയ ഭംഗിയുള്ള മാമോദീസാത്തൊട്ടിയും, മിശിഹായുടെ പരിമളവാസനയായ വി. മൂറോനും ഉണ്ടെങ്കിലും ആ പള്ളിഇടവകാംഗങ്ങളിൽ ചിലർ നമ്മുടെ മാമോദീസായും മൂറോനഭിഷേകവും പ്രാപിച്ചവരായിരിക്കയില്ല എങ്കിൽ ആ പള്ളികൊണ്ടു് അവർക്കെന്തു പ്രയോജനം? പള്ളിയിൽ വി. മാതാവിൻെറ പെരുനാളും, വി. മാതാവിൻെറ മാഹാത്മ്യത്തെ കീർത്തിച്ചുള്ള നെടുനെടുങ്കൻ പ്രസംഗങ്ങളും നടത്തിയാലും വി. മാതാവിനെ തരംതാഴ്ത്തുകയും അപമാനിക്കുകയും ചെയ്യുന്നവരുമായിട്ടാണ് ബാന്ധവം ഉണ്ടാക്കാൻ ചിലർ ഇഷ്ടപ്പെടുന്നതു്. പള്ളിയിൽ കെങ്കേമമായ ആഘോഷ കർബാനയും മൂന്നിന്മേൽ കർബാനമുതൽ പതിമ്മൂന്നിന്മേൽ കർബാനവരെയുള്ള പരിപാടികളും നടത്തുവാൻ മുതിരുമെങ്കിലും കുർബാനയിൽ സംബന്ധിക്കാത്തവരും അതു് അനുഭവിക്കാത്തവരുമായ ഒരു വിഭാഗമാണ് ഭവനങ്ങളിൽ അടിഞ്ഞുകി

# സാത്താനോടുള്ള നമ്മുടെ കർത്താവിന്റെ പോരാട്ടം

## സ്വർണ്ണനാവുകാരനായ മാർ ഈയാവാനീസിന്റെ പ്രസംഗം

(സുറിയാനിയിൽനിന്നും പരിഭാഷ:— മല്പാൻ കോനാട്ടു് ഏബ്രഹാം കത്തനാർ)

[4–ാം നൂററാണ്ടിൽ ജീവിച്ചിരുന്ന ഒരു പരിശുദ്ധ പിതാവാണു് മാർ ഈയാവാനീസു്. വ്രതനിഷ്ഠനും, ഭക്തോത്തംസവുമായിരുന്ന കുസ്തന്തീനോപ്പോലീസിന്റെ മെത്രാപ്പോലീത്താ ജോൺ ക്രിസോസ്റ്റം (മാർ ഈയാവാനീസ്) യൂഹാനോൻ മാംദാനായെപ്പോലെ മുഖം നോക്കാതെ വിധികല്പിക്കുന്ന നീതിമാനും, മുഖത്തുനോക്കി കാര്യംപറയുന്ന ധൈര്യവാനുമായിരുന്നു. അദ്ദേഹത്തിന്റെ നിരങ്കുശമായ നീതിബോധവും സഭാകാര്യങ്ങളിലുള്ള നിർദ്ദാക്ഷിണ്യമായ നിലപാടും റോമാ ചക്രവത്തിനിയായ എവുദക്സ്യായുടെ ശത്രുത്വം സമ്പാദിക്കുന്നതിനു കാരണമായി. തന്മൂലം അദ്ദേഹം നാടു കടത്തപ്പെട്ടു. ഇതിൽ പ്രകൃതിപോലും പ്രകമ്പിതമായി. നാടുകടത്തലിൽവച്ചു് അദ്ദേഹം മരിച്ചു (407 A. D.). പില്ക്കാലത്തു് അദ്ദേഹത്തിന്റെ തിരുശേഷിപ്പു് കുസ്തന്തീനോപ്പോലീസിലേക്കു് ആഘോഷപൂർവ്വം സംവഹിക്കപ്പെട്ടു. അദ്ദേഹത്തിന്റെ നാവിൽനിന്നുതിർന്ന വചനങ്ങളുടെ അമൂല്യതമൂലം സ്വർണ്ണനാവുകാരൻ എന്നു് സഭ അദ്ദേഹത്തെ വാഴ്ത്തുന്നു. നോമ്പിന്റെയും ഉപവാസത്തിന്റെയും അനപേക്ഷണീയതയെയും അതുല്യപ്രാധാന്യത്തെയും എടുത്തുകാണിക്കുന്ന ഈ പ്രസംഗം സഭാമക്കളുടെ സവിശേഷ ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ടതാണു്. പാമ്പാക്കുട ലൈബ്രറിയിലെ ഗ്രന്ഥശേഖരത്തിൽനിന്നു് ബ. കോനാട്ടു മല്പാനച്ചൻ തെരഞ്ഞെടുത്തു തർജ്ജമചെയ്തയച്ചിട്ടുള്ളതാണീ പ്രസംഗം. ഇതുപോലുള്ള വിലയേറിയ സംഭാവനകൾ ബ. മല്പാനച്ചനിൽനിന്നു തുടന്നു പ്രതീക്ഷിക്കുന്നു—പത്രാധിപർ]

സൂര്യൻ ഉദിച്ചു് അതിന്റെ പ്രകാശം പരക്കുമ്പോൾ ഭൂമിയിൽനിന്നു് അന്ധകാരം പിൻവാങ്ങി മറയുന്നു; കള്ളന്മാർ വഴികളിൽനിന്നു് ഓടി മറയുന്നു; ദുഷ്ടജന്തുക്കൾ അവയുടെ ഗുഹകളിൽ കയറി ഒളിക്കുന്നു; സൃഷ്ടി സന്തോഷിക്കുന്നു; മനുഷ്യൻ സന്ധ്യവരെയുള്ള തന്റെ വേലകൾക്കായി പുറപ്പെടുകയും ചെയ്യുന്നു. ഇതുപോലെതന്നെ വിശ്വാസികളുടെ ഉള്ളിൽ ദൈവഭയം ഉദിക്കുമ്പോൾ അതിന്റെ മുമ്പിൽനിന്നു് അജ്ഞാനാന്ധകാരം ഓടി മറയുന്നു; ദുഷ്ടപി

---

ടക്കുന്നതു്. കർബാനയിൽ വിശ്വാസമില്ലാത്തവരെ സഹവിശ്വാസികളായി കണക്കാക്കുന്നതിനും മടിയില്ല.

പള്ളികൾക്കും സമുദായത്തിനും ഗണ്യമായ തുകകൾ കൊടുക്കുന്ന കുടുംബമായാലും അവിടെയുള്ള ഇളംതലമുറകൾ അക്രൈസ്തവവിവാഹങ്ങൾക്കു വശംവദരാകുന്ന ചില ഉദാഹരണങ്ങൾ ഉള്ളതു് വീട്ടിൽ മതത്തിനും സഭയ്ക്കും യാതൊരു സ്ഥാനവും കൊടുക്കാതിരിക്കുന്നതിനാലാണു്. പള്ളിയിൽ സൺഡേസ്കൂൾ, സ്ത്രീസമാജം, ബാലികാബാലസമാജങ്ങൾ ഇവയെല്ലാമുണ്ടെങ്കിലും ബാലികമാർ വളർന്നുകഴിയുമ്പോൾ പല ആവശ്യങ്ങൾക്കായി സഭയെ പരിത്യജിക്കുവാൻ രക്ഷാകർത്താക്കൾ ഇടയാക്കുകയും ചെയ്യുന്നു. ഇതൊന്നും ആക്കും ചിന്താവിഷയമായ ഒരു പ്രശ്നമേ അല്ലെന്നുള്ളതു് അധഃപതനത്തിന്റെ ലക്ഷണമായി കാണാം.

ഇങ്ങനെ പള്ളിയിലെ വീക്ഷണങ്ങളിൽനിന്നും തുലോം വ്യത്യസ്ഥമായ ഒരു നിലപാടാണു് നമ്മുടെ ഭവനങ്ങളിലെ പ്രായോഗികരംഗത്തു കാണുന്നതു്. ഈ വലിയ വിടവു് അടയ്ക്കുക എന്നതു് ഇക്കാലത്തെ അടിയന്തിരാവശ്യമായിത്തീർന്നിരിക്കുന്നു. പക്ഷവാതക്കാരനെ നമ്മുടെ കർത്താവു് സൗഖ്യമാക്കിയ ഭാഗത്തു് യേശു ഭവനത്തിൽ ഉണ്ടെന്നു കേട്ടിട്ടു് അനേകർ തടിച്ചുകൂടിയതായി കാണുന്നു. ഭവനത്തിലെ ദിനചര്യകളിലും, അംഗങ്ങളുടെ ജീവിതചര്യകളിലും, ജോലികാര്യാദികളിലുമെല്ലാം ക്രിസ്തുവിനെ പ്രതിബിംബിപ്പിക്കുവാൻ കഴിയണം. പള്ളിയിലുള്ള ദൈവത്തെ വീട്ടിലേക്കുംകൂടെ കൂട്ടിക്കൊണ്ടു പോകണം. ക്രിസ്ത്യാനികളുടെ ഭവനങ്ങളും ദൈവമന്ദിരങ്ങളാക്കി കണക്കാക്കുവാൻ കഴിയാത്തിടത്തോളം കാലം മതം അഥവാ സഭ പരാജയപ്പെടുകയേ നിവൃത്തിയുള്ളു. അതിനു നാമാരും കാരണക്കാരാകരുതേ എന്നു മാത്രമാണു പ്രസ്താവിക്കുവാനുള്ളതു്.

---

ശാചൂക്കരം കള്ളന്മാരെപ്പോലെ ഓടി ഒളിക്കുന്നു; പാപവികാരങ്ങരം ദുഷ്ടമൃഗങ്ങളെപ്പോലെ അവയുടെ മാളങ്ങളിൽ കയറി മറയുന്നു; ദേഹിയും ആത്മാവും സത്യപ്രകാശത്താൽ സന്തോഷിക്കയും നീതിയുടെ പ്രവൎത്തനങ്ങളിൽ വ്യാപ്ൃതരാവുകയും ദൈവകല്പനയ്ക്കു വിധേയരായിത്തീരുകയും ചെയ്യുന്നു.

ആദിയിൽ പറുദീസായിൽ നമ്മുടെ വംശത്തലവനായ ആദാമിൻെറ സ്ഥിതി ഇതായിരുന്നു. സ്രഷ്ടാവായ ദൈവം കാണപ്പെടുന്ന സകലത്തിന്മേലും അവനു കർതൃത്വവും അധികാരവും നൽകി, ബഹുമാനവും മഹത്വവും അവനെ അണിയിച്ചു എന്നു് ദാവീദ് പറഞ്ഞിരിക്കുന്നതുപോലെ അവനെ പ്രഭാവപൂർണ്ണനാക്കുകയും ചെയ്തു. എന്നാൽ നമ്മയെ ദ്വേഷിക്കുന്നവനായ ആ സർപ്പം അവനോടു് സംസാരിച്ച വാക്കുകരംക്കു് അവൻ വശംവദനായപ്പോരം തൻെറ ബഹുമാന്യപദവിയിൽനിന്നു നിപതിച്ചു് കഷ്ടതകരംക്കും മരണത്തിനും അവൻ വിധേയനായിത്തീർന്നു. ബലവാനും ഉഗ്രനുമായിരുന്നവൻ അധഃപ്പതിച്ചു് ദുർബ്ബലനായിപ്പോയി. സകലത്തിന്മേലും ഉടമസ്ഥനായി സൃഷ്ടിക്കപ്പെട്ടവൻ സൃഷ്ടികരംക്കു ദാസനായിത്തീന്നു; മഹത്വവസ്ത്രം ധരിച്ചിരുന്നവൻ അതിനുപകരം അത്തിയിലകരംക്കു് ആവശ്യക്കാരനായി ഭവിക്കയും ചെയ്തു. എന്നാൽ നല്ലവനായ ദൈവം തൻെറ സൃഷ്ടി ഇങ്ങനെ നശിച്ചുപോകുവാനും തൻെറ സ്വരൂപമായവൻ നിന്ദിതനായിത്തീരുവാനും വിടുകയോ, ദുഷ്ടനാൽ നിപതിപ്പിക്കപ്പെട്ട ആ സ്വതന്ത്രനിൽനിന്നു് തൻെറ സഹായം പിൻവലിക്കയോ ചെയ്യാതെ, നമ്മുടെ വർഗ്ഗത്തെ നിപതിപ്പിച്ച ആ ശത്രുവിനെതിരായി, നമ്മുടെ വർഗ്ഗസ്വഭാവം തന്നെ ധരിച്ചുകൊണ്ടു്—അവൻ തോല്പിച്ച അതേ ശരീരംകൊണ്ടുതന്നെ അവനെ തോല്പിക്കുവാൻ വേണ്ടി—അവനോടു യുദ്ധപ്രഖ്യാപനം ചെയ്തു. നമ്മുടെ ആദ്യവീഴ്ച വൃക്ഷഫലം തിന്നതുമൂലമായതിനാൽ, ആ പരാജയത്തിനു് ഉപവാസത്താൽ പരിഹാരമുണ്ടാക്കുവാൻ നിശ്ചയിച്ചുകൊണ്ടു് നമ്മുടെ കൎത്താവു് വനപ്രദേശത്തേക്കു പുറപ്പെട്ടു് നാല്പതു ദിവസം അവിടെ ഉപവാസമനുഷ്ഠിച്ചു. എതിരാളി ഇതു കണ്ടിട്ടു്, വിശപ്പെന്ന ദൗർബല്യത്തിനു താൻ വിധേയനല്ലെന്നു ധരിച്ചു്, അടുത്തു് ചെല്ലുവാൻ ഭയപ്പെട്ടു കാത്തിരുന്നു. എന്നാൽ അവസാനം തനിക്കു വിശക്കുന്നു എന്നു കണ്ടപ്പോരം, താനും ഒരു സാധാരണ മനുഷ്യൻ തന്നെ എന്നു ധരിച്ചു് അടുത്തു ചെല്ലുകയും, നീ ദൈവപുത്രനാണെങ്കിൽ ഈ കല്ലുകരം അപ്പമായിത്തീരുവാൻ കല്പിക്കുക എന്നു പറകയും ചെയ്തു. ഹാ! എന്തൊരു വഞ്ചന. ഒരു സ്നേഹിതനെപ്പോലെ പറുദീസായിൽവച്ചു് അവൻ ആദാമിനെ കുടുക്കി. ഒരു സ്നേഹിതനെപ്പോലെതന്നെ മശിഹായോടും കല്ലുകരം അപ്പമായിത്തീരുവാൻ കല്പിക്കുക എന്നു പറഞ്ഞു. ഭക്ഷണത്താൽ അവൻ ആദാമിനോടു പോരാടി; ഭക്ഷണത്താൽ തന്നെ മശിഹായോടും പോരാടി. നല്ല ആലോചന പറഞ്ഞുകൊടുക്കുന്നവനും, കൎത്താവിൻെറ വിശപ്പിനെക്കുറിച്ചു് അനുകമ്പയുള്ളവനുമായ ഒരു സ്നേഹിതനെന്ന നിലയിലാണു് അവൻ ഇതു ചെയ്തതു്.

ആദാമിനോടു് അവൻ പറഞ്ഞു: പറുദീസായിലെ എല്ലാ വൃക്ഷത്തിൻെറയും ഫലങ്ങരം തിന്നരുതെന്നു് ദൈവം വാസ്തവത്തിൽ നിങ്ങളോടു പറഞ്ഞിട്ടുണ്ടല്ലൊ. ഇതാണോ ദൈവത്തിൻെറ സ്നേഹം. അതായതു് തൻെറ സ്നേഹിതരെ നല്ല സാധനങ്ങളിൽ സംബന്ധിപ്പിക്കാതിരിക്കുക. തൻെറ രൂപത്തിൽ നിന്നെ സൃഷ്ടിച്ചിട്ടു് ഒരു നിയമംകൊണ്ടു നിന്നെ ബന്ധിക്കുക. എല്ലാററിന്മേലും നിനക്കു് അധികാരം നൽകി; എന്നാൽ ഒരു വൃക്ഷത്തിൽനിന്നു നിരോധിക്കയും ചെയ്തിരിക്കുന്നു. വാക്കുകൊണ്ടു നിന്നെ സ്നേഹിതനെന്നു പറഞ്ഞിട്ടു്, ഒരു ശത്രുവിനെപ്പോലെ ഭക്ഷണത്തിൽനിന്നു നിരോധിച്ചിരിക്കുന്നു. ആ വൃക്ഷത്തിൽനിന്നു ഭക്ഷിച്ചാൽ എന്തപകടമാണു് നിങ്ങരംക്കു സംഭവിക്കുന്നതു്? താൻ ഉത്തമനാണെങ്കിൽ, സ്വന്തരൂപത്തിലാണു നിങ്ങളെ സൃഷ്ടിച്ചിരിക്കുന്നതെങ്കിൽ, ആ ഫലം തിന്നുന്നതിൽനിന്നു് എന്തിനു നിങ്ങളെ വിലക്കി? പക്ഷെ, നിങ്ങരം തന്നെപ്പോലെ ആയിത്തീരുമോ എന്ന അസൂയകൊണ്ടായിരിക്കാം. ഇതുകൊണ്ടാണു് അതു തിന്നാൽ നിങ്ങരം മരിക്കുമെന്നു പറഞ്ഞതു്. ആ വൃക്ഷം മരണകരമാണെങ്കിൽ എന്തിനാണു് അതിനെ സൃഷ്ടിച്ചതു്? നല്ലവൻ ചീത്തയായതു സൃഷ്ടിക്കയില്ലല്ലോ. അതു ജീവകരമാണെങ്കിൽ എന്തുകൊണ്ടു് അതു തിന്നുവാൻ നിങ്ങളെ അനുവദിച്ചില്ല? ആകയാൽ ഈ വൃക്ഷഫലം ഭക്ഷിക്കുക എന്നതു്, നന്മതിന്മകരം തിരിച്ചറിയുന്നവരായ ദേവന്മാർക്കു മാത്രമുള്ളതാണെന്നു വ്യക്തമല്ലയോ.

ആദാം ഒരു ശിശുവിനെപ്പോലെ ഈ ആലോചനയ്ക്കു വശംവദനായപ്പോരം, അവൻ ആഗ്രഹിച്ചതു് അവനു ലഭിച്ചില്ല എന്നു മാത്രമല്ല,

ഉണ്ടായിരുന്നതു നഷ്ടപ്പെടുകയും ചെയ്തു. അവൻ ദൈവത്തെപ്പോലെ ആയിത്തീർന്നില്ല എന്നുതന്നെയല്ല, താൻ ധരിച്ചിരുന്ന ദൈവതേജസ്സിനു പകരം ഇലകൾകൊണ്ടു് ലജ്ജ മറയ്ക്കേണ്ട നിലയിൽ എത്തിച്ചേർന്നു. ഈ വശീകരണങ്ങളാൽതന്നെ കർത്താവിനെയും തെററിക്കാമെന്നു് ആ വഞ്ചകൻ കരുതി. നമ്മുടെ വർഗ്ഗം കർത്താവിൻെറ വരവുമൂലം ആദ്യത്തെക്കാൾ കൂടുതലായിത്തന്നെ ബഹുമാനിതമായിരിക്കുന്നു. കല്പനലംഘനത്താൽ വന്നുകൂടിയ മരണത്തീർപ്പു് നമ്മിൽനിന്നു് അഴിക്കപ്പെട്ടിരിക്കുന്നു, അനശ്വരജീവൻ നൽകപ്പെട്ടിരിക്കുന്നു, ദുഃഖങ്ങളും ദുരിതങ്ങളും മായിക്കപ്പെട്ടിരിക്കുന്നു, എന്നു കണ്ടപ്പോൾ അവൻെറ അസൂയ ജ്വലിക്കയും, ആദ്യം ആദാമിനെ നശിപ്പിച്ചതുപോലെ, കർത്താവു വഴിയായുള്ള ലോകരക്ഷയെയും പരാജയപ്പെടുത്തുവാൻ തുനിഞ്ഞിറങ്ങുകയും ചെയ്തു. ആദാമിൻെറ അടുക്കൽ ചെന്നതുപോലെതന്നെ സ്നേഹിതൻെറ വേഷത്തിൽ കർത്താവിനെയും സമീപിച്ചു ഒരു സ്നേഹിതനും അനുഭാവിയുമെന്ന നിലയിൽ അവൻ പറയുകയാണു്: നീ ദൈവപുത്രനാണെങ്കിൽ ഈ കല്ലുകൾ അപ്പമായിത്തീരുവാൻ കല്പിക്കുക. ദൈവപുത്രൻ എന്ന പേരു്, സ്വർഗ്ഗത്തിൽനിന്നു് അവൻ കേട്ടതനുസരിച്ചു് തൻെറ സ്വപ്രശംസയ്ക്കു കാരണമായേക്കുമെന്നു് അവൻ വിചാരിച്ചു. ഈ നിലയിൽ സഹതാപപൂർണ്ണമായ ഒരു സമീപനമാണു് അവൻ നടത്തിയതു്. എന്നാൽ കർത്താവാകട്ടെ, അവൻ ഭയപ്പെട്ടു് ഈ പോരാട്ടത്തിൽനിന്നു പെട്ടെന്നു പിന്മാറിക്കളയാതിരിപ്പാൻവേണ്ടി അവൻെറ വഞ്ചനാപരമായ തന്ത്രങ്ങൾ പെട്ടെന്നു വെളിപ്പെടുത്താതെ ആ പോരാട്ടത്തിനായി തയ്യാറാവുകയാണു ചെയ്തതു്. നമ്മെ പോരാട്ടം പഠിപ്പിക്കുവാൻവേണ്ടി താൻ അതിൽ മുഴുകി വിജയിച്ചു. 'ധൈര്യപ്പെടുവിൻ, ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു' എന്നു പറഞ്ഞുകൊണ്ടു് തൻെറ സകല ശിഷ്യന്മാരെയും താൻ ധൈര്യപ്പെടുത്തിയിരിക്കുന്നു. സാത്താൻ ഭക്ഷണംമൂലം കർത്താവിനെ പരീക്ഷിക്കുവാൻ തുനിഞ്ഞതു്, വനത്തിൽവെച്ചു് ദൈവത്തിനെതിരായി പിറുപിറുക്കുവാനും കാളക്കുട്ടിയെ വന്ദിപ്പാനും ഇസ്രയേലിനു് ഇടയാക്കിയതുപോലെ തന്നെയും വീഴിക്കാമെന്നു കരുതിയായിരുന്നു. നീ ദൈവപുത്രനാണെങ്കിൽ ഈ കല്ലുകൾ അപ്പമായിത്തീരുവാൻ കല്പിക്കുക എന്നു പറഞ്ഞതു്, തന്നെ വൈരാഗ്യപ്പെടുത്താമെന്നു കരുതിയായിരുന്നു. ഇവൻ എൻെറ പ്രിയപുത്രൻ എന്നു പറയുന്ന ശബ്ദം ഞാൻ കേട്ടു, നിന്നെക്കുറിച്ചുള്ള ഈ സാക്ഷ്യം യഥാർത്ഥമാണെങ്കിൽ, നിൻെറ പിതാവിനോടു നിനക്കു് അപ്പം തരുവാൻ അപേക്ഷിക്കുക. നീ എന്തിനു് ഇങ്ങനെ വിശന്നു വിഷമിക്കുന്നു. പിതാവിനെപ്പോലെ അവൻ നിന്നോടു സ്നേഹം കാണിക്കട്ടെ. അവൻ കേൾക്കുന്നെങ്കിൽ നീ അവൻെറ പ്രിയപുത്രൻതന്നെയാണെന്നുള്ള സത്യം അറിയപ്പെടുമല്ലോ. നീ പ്രാർത്ഥിച്ചിട്ടു് അവൻ കേൾക്കുന്നില്ലെങ്കിൽ ഇവൻ എൻെറ പ്രിയപുത്രൻ എന്നു പറഞ്ഞതു് കളവല്ലയോ.

എന്നാൽ കർത്താവാകട്ടെ താഴ്മയും, ആരും സ്വന്തം അധികാരത്തെക്കുറിച്ചു പ്രശംസിക്കരുതെന്നും, യഥാർത്ഥജീവൻ അപ്പത്തിൽനിന്നല്ല എന്നും നമ്മെ പഠിപ്പിക്കുവാൻ ആഗ്രഹിച്ചു. ആദാം ഭക്ഷിച്ച ഉടനെ മൃതനായിത്തീർന്നു. മന്നാ തിന്നശേഷം ഇസ്രായേലും മരിച്ചു. യഥാർത്ഥ ജീവനാകട്ടെ തന്നിൽ വിശ്വസിക്കുന്നതാകുന്നു. തന്മൂലം അവനോടു താൻ പറഞ്ഞു: 'മനുഷ്യൻ ജീവിക്കുന്നതു് അപ്പംകൊണ്ടു മാത്രമല്ല, പിന്നെയോ ദൈവത്തിൻെറ വായിൽനിന്നു പുറപ്പെടുന്ന സകല വചനംകൊണ്ടുമാകുന്നു എന്നു് എഴുതപ്പെട്ടിരിക്കുന്നു'. അങ്ങനെ അവൻെറ പിടിയിൽനിന്നു് താൻ ഒഴിഞ്ഞുമാറുകയും ദൈവശക്തിക്കടുത്ത ഈ മറുപടികൊണ്ടു് അവൻെറ വായ് അടച്ചുകളകയും ചെയ്തു.

മനുഷ്യൻ ജീവിക്കുന്നതു് അപ്പംകൊണ്ടുമാത്രമല്ല ദൈവത്തിൻെറ വായിൽനിന്നു പുറപ്പെടുന്ന സകല വചനംകൊണ്ടുമാകുന്നു എന്ന ഈ വാചകം, ഭക്ഷണത്തിനായി സാത്താൻ നമ്മെ പ്രേരിപ്പിക്കുമ്പോൾ നാമും അവനോടു പറയണം. ഉപവാസമനുഷ്ഠിക്കുന്നവരെ ഈ നിലയിൽ സമീപിച്ചു് വ്യാമോഹിപ്പിക്കയും, അനുഭാവിയെപ്പോലെ ഉപവാസത്താൽ നീ സ്വയം പീഡിപ്പിച്ചതു മതി, രോഗം വരാതിരിക്കുവാൻ നീ ഭക്ഷിച്ചുകുടിക്കുക, എന്നു പറയുകയും രോഗം, അകാലവാർദ്ധക്യം മുതലായ ഭീതികളിൽക്കൂടി പൂർണ്ണന്മാരെപ്പോലും തെററിക്കുവാൻ ശ്രമിക്കയും ചെയ്യുക അവൻെറ പതിവാണു്. എന്നാൽ നമുക്കു് അവൻെറ ഈ വഞ്ചനാപ്രയോഗത്തെപ്പററി അറിവുള്ളതുകൊണ്ടു് അവനു അവസരം കൊടുക്കാതെ സ്വയം ധൈര്യപ്പെട്ടു്, അവനെതിരായി ജാഗരണവും ഉപവാസവുമെന്ന ആയുധം ധരിക്കണം. ഭക്ഷണത്തിനായി നമുക്കു് ആഗ്രഹം തോന്നുമ്പോൾ, മനുഷ്യൻ അപ്പംകൊണ്ടു മാത്രമല്ല ജീവിക്കുന്നതു് എന്ന ഈ വചനം നാം ഉരുവിട

# ശ്രദ്ധാർഹങ്ങളായ ചില സ്ഥാപനങ്ങൾ

(തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ)

## സെൻറ് നിക്കൊലാസ് കോൺവെൻറ്

റഷ്യയിൽ വളരെയധികം ബഹുമാനിക്കപ്പെടുന്ന ഒരു പരിശുദ്ധനാണ് സെൻറ് നിക്കൊലാസ്. വിശ്വാസികൾക്ക് അദ്ദേഹത്തിൻെറ മദ്ധ്യസ്ഥതയിലുള്ള ആശ്രയം വളരെ അടിയുറച്ചതാണ്. അതുകൊണ്ട് അദ്ദേഹത്തിൻെറ നാമത്തിൽ അനേകം പള്ളികളും ദയറാകളും മഠങ്ങളും സ്ഥാപിതമായിട്ടുണ്ട്. ഈ നാമത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ഒരു കന്യാസ്ത്രീമഠം കാണുന്നതിനായിട്ടാണ ഞങ്ങൾ പിന്നീടു പോയത്. സെൻറ് നിക്കൊലാസ് കോൺവെൻറ് എന്നറിയപ്പെടുന്ന ഈ സ്ഥാപനം 1911--ലാണ് ആരംഭിച്ചത്. ഇപ്പോൾ ഈ മഠത്തിൽ ഇരുനൂറിൽപരം കന്യാസ്ത്രീകളുണ്ട്. ഇതിലും വളരെയധികം കന്യാസ്ത്രീകൾ ആ മഠത്തിൽ ഉണ്ടായിരുന്ന കാലത്തെപ്പററി ഇപ്പോഴുള്ള പലരും പലപ്പോഴും ഓർക്കാറുള്ളതായി അവർ പറഞ്ഞു. കമ്യൂണിസ്റ്റാദർശങ്ങൾ വ്യാപിക്കയും ആധിപത്യം സ്ഥാപിക്കയും ചെയ്തതിനുശേഷമാണ് ഈ മഠത്തിൽ ആളുകൾ കുറഞ്ഞത്. മാത്രമല്ല പിന്നീട് അംഗങ്ങൾ ചേരാതെയുമായി. ഇപ്പോൾ അവിടെയുള്ള കന്യാസ്ത്രീകളിൽ അധികംപേരും മദ്ധ്യവയസ്കരോ അതിലും പ്രായമുള്ളവരോ ആണ്. ഗവർമെൻറിൻെറ നയത്തിൽ മയം ഉണ്ടായതോടു

---

ണം. പൌലോസ്ശ്ലീഹായുടെ വചനം നമുക്ക് ഇവിടെ അനുസ്മരിക്കാം. 'എന്നാൽ ഭക്ഷണം നമ്മെ ദൈവത്തിങ്കലേക്ക് അടുപ്പിക്കുന്നില്ല. ഭക്ഷിക്കുന്നു എന്നുവച്ച് നമുക്കു വിശേഷതയുമില്ല. ഭക്ഷിക്കാതിരുന്നു എന്നുവച്ച് നമുക്കു കുറവുമില്ല'. വയറു ഭക്ഷണത്തിനുവേണ്ടിയും, ഭക്ഷണം വയറിനുവേണ്ടിയുമുള്ളതാകുന്നു. ദൈവം അവ രണ്ടിനെയും മായിച്ചുകളയുന്നു. ഉപവാസവും പ്രാർത്ഥനയുംമൂലം അദൃശ്യശത്രുവായ പിശാചിനോടു പോരാടുവാനുള്ള ആന്തരികശക്തി നമുക്കു ലഭിക്കുന്നു. ലൌകികപടയാളികൾ യുദ്ധത്തിനിറങ്ങുമ്പോൾ ബാഹ്യഭക്ഷണംകൊണ്ട് തങ്ങളുടെ ശരീരം പോഷിപ്പിച്ചിട്ടു യുദ്ധം ചെയ്യുന്നു. എന്നാൽ ആത്മീയപടയാളികൾ ഉപവാസത്താലും പ്രാർത്ഥനയാലും ശക്തി സമ്പാദിക്കുന്നു. ലൗകികപടയാളികളുടെ പോരാട്ടം ശാരീരികമാകയാൽ അവർ തയ്യാറെടുക്കുമ്പോൾ ശാരീരികഭക്ഷണം അവരുടെ പോരാട്ടത്തിനുസഹായകരമായിത്തീരുന്നു. എന്നാൽ നമ്മുടെ പോരാട്ടം ജഡരക്തങ്ങളോടല്ല, അർക്കാസന്മാരോടും ശാലീത്തോനെന്മാരോടും ആകാശത്തിൻകീഴുള്ള ദുഷ്ടാത്മാക്കളോടുമാകയാൽ പ്രാർത്ഥനയും ഉപവാസവുംകൊണ്ട് ലഭിക്കുന്ന അദൃശ്യശക്തിയാണ നമുക്കു ആവശ്യമായിരിക്കുന്നത്. ഉപവാസവും പ്രാർത്ഥനയും വഴി നാം മുൻകൂട്ടി ഇതിനു ആയുധധാരികളായിത്തീരാത്തപക്ഷം, ഈ ശത്രുവിനോടു പോരാടുവാൻ നമുക്കു കഴിവുണ്ടാകയില്ല. ഇതുകൊണ്ടാണ് 'അതിഭക്ഷണത്താലും ലഹരിയാലും നിങ്ങളുടെ ഹൃദയങ്ങളെ നിങ്ങൾ ഭാരപ്പെടുത്തരുത്. നീതിയാകുന്ന പടത്തൊപ്പി ധരിച്ചുകൊൾവിൻ. ഏവൻഗേല്യോൻെറ ഒരുക്കമാകുന്ന ചെരുപ്പ് കാലുകളിൽ ധരിച്ചുകൊൾവിൻ. എപ്പോഴും ആത്മാവിൽ പ്രാർത്ഥിപ്പിൻ. ഇതുമൂലം ദുഷ്ടൻെറ സകല ആഗ്നേയാസ്ത്രങ്ങളേയും കെടുത്തിക്കളവാൻ നിങ്ങൾക്കു കഴിയും' എന്നു ഭാഗ്യവാനായ പൌലൂസ് പറഞ്ഞിരിക്കുന്നു. ഉപവാസംമൂലം ദുഷ്ടനു എതിരായ ശക്തി പ്രാപിക്ക മാത്രമല്ല നാം ചെയ്യുന്നത്; പരിശുദ്ധാത്മനൽവരങ്ങളും നമുക്കു ലഭിക്കുന്നു. മോശയും ഉപവാസംമൂലം ശക്തിപ്രാപിച്ചതിനുശേഷം മാത്രമാണ ദൈവത്തിൽനിന്നു ന്യായപ്രമാണം പ്രാപിക്കുവാൻ അർഹനായിത്തീർന്നത്. ഉപവാസമനുഷ്ഠിക്കുന്നവർ മാലാഖമാക്കടുത്ത പ്രകൃതി പ്രാപിക്കുന്നു എന്നു കാണിക്കത്തക്കവിധം മോശയുടെ മുഖം ശോഭിക്കയും ചെയ്തു.

ആകയാൽ നാമും ഉപവാസത്താൽ മാലാഖമാക്കടുത്ത പ്രകൃതി പ്രാപിക്കുവാൻ ഉത്സാഹിക്കയും, ജാഗരണത്താൽ നമ്മുടെ ആത്മാക്കളെ പ്രശോഭിപ്പിക്കയും ചെയ്യണം. അപ്പോൾ പിശാചുക്കൾ നമ്മുടെ മുമ്പിൽനിന്നു ഓടിഒളിച്ചുകൊള്ളും. വിജയം പ്രാപിച്ചവനും നമ്മെയും വിജയിപ്പിച്ചവനുമായ നമ്മുടെ രക്ഷകനിൽ നിന്നു ആത്മീയനൽവരങ്ങൾ നമുക്കു ലഭിക്കയും ചെയ്യും. തനിക്കു എന്നന്നേയ്ക്കും സ്തുതിയുണ്ടായിരിക്കട്ടെ.

കൂടിയാണെന്നു തോന്നുന്ന യുവതികളും സമീപകാലത്തു് മഠത്തിൽ ചുരുക്കമായി ചേർന്നവരുന്നുണ്ടെന്നു് അവർ പറഞ്ഞു. ആ മഠത്തിലെ ഇപ്പോഴത്തെ മദർ സുപ്പീരിയറിനു് 76 വയസ്സു പ്രായമുണ്ടു്. ഈ മദർ അവരുടെ 21–ാമത്തെ വയസ്സിലാണു് ആ മഠത്തിൽ ചേർന്നതെന്നും ദൈവകരുണയാൽ 55 നീണ്ട വർഷങ്ങൾ ഒരു കന്യാസ്ത്രീയായി ജീവിക്കുന്നതിനു സാധിച്ചുവെന്നും ഇനിയും എത്രനാൾ ജീവിക്കാമെന്നുള്ളതു് ദൈവതൃക്കൈയ്യിൽ ഇരിക്കുന്ന ഒരു കാര്യമാണെന്നും മദർതന്നെ ഞങ്ങളോടു പറഞ്ഞപ്പോൾ അവരുടെ മുഖത്തു് വളരെ സന്തോഷവും സംതൃപ്തിയും ഞങ്ങൾക്കു കാണാൻ കഴിഞ്ഞു.

## മഠത്തിലെ മററു കാര്യങ്ങൾ

ഏതാണ്ടു് നാലേക്കർ സ്ഥലമാണു് ഇപ്പോൾ മഠംവകയായിട്ടുള്ളതു്. കൂടുതൽ ഭൂസ്വത്തു് ഉണ്ടായിരുന്ന ഒരു മഠമായിരുന്നു അതെങ്കിലും കമ്യൂണിസ്ററു ഗവർമെൻറിൻെറ ഭരണം വന്നതോടുകൂടി ബാക്കി ഭൂമിയെല്ലാം ഗവർമ്മെൻറു് എടുക്കുകയാണുണ്ടായതു്. ഈ ഭൂമിയിൽ സ്വന്ത അദ്ധ്വാനംകൊണ്ടു് കൃഷിചെയ്തുണ്ടാക്കുന്ന വകകളാണു് ഉപജീവനത്തിനുള്ള പ്രധാന മാർഗ്ഗം. കൂടാതെ തയ്യൽ, ചിത്രരചന, പെയിൻറിംഗ് ആദിയായ മററു കൈവേലകളിൽ പ്രാവീണ്യം നേടിയിട്ടുള്ള കന്യസ്ത്രീകളും അവിടെയുണ്ടു്. ഇവയും അവരുടെ വരുമാനമാർഗ്ഗങ്ങളിൽ നല്ല ഒരു പങ്കുവഹിക്കുന്നുണ്ടു്. അവിടുത്തെ കന്യാസ്ത്രീകൾ പെയിൻറുചെയ്ത മനോഹരങ്ങളായ ചില ചിത്രങ്ങൾ മദർ ഞങ്ങളെ കാണിക്കയുണ്ടായി. അവരെല്ലാവരും അവരവരാൽ കഴിവുള്ള ജോലികൾ ചെയ്തും ദൈവത്തെ വിളിച്ചും ജീവിക്കുന്ന കാഴ്ചയും വളരെ മനോഹരംതന്നെയായിരുന്നു. കമ്യൂണിസത്തിൻെറ കെടുതികളെ അതിജീവിച്ചു് ഇത്രയും കന്യാസ്ത്രീകൾ അവിടെ നിലനിൽക്കുന്നു എന്നുള്ളതു് വാസ്തവത്തിൽ ഒരു അത്ഭുതംതന്നെയാണു്. ദൈവംതമ്പുരാൻ അവരെ നിലനിർത്തി എന്നു പറയുന്നതാണു് കുറേക്കൂടി ശരി.

## സെൻറ് നിക്കൊലാസ് പള്ളി

ഈ പള്ളി സെൻറു് നിക്കൊലാസ് മഠംവകയാണു്. കന്യാസ്ത്രീകളുടെ എണ്ണം ആയിരത്തിൽ കൂടിയാലും അവർക്കെല്ലാം സൗകര്യമായി ആരാധനയിൽ സംബന്ധിക്കത്തക്ക വലിപ്പം അതിനുണ്ടു്. രണ്ടു നിലകളിലായിട്ടാണു് അതു പണിയപ്പെട്ടിരിക്കുന്നതു്. അതുകൊണ്ടു് പ്രായോഗികമായി രണ്ടു പള്ളികളുടെ ഉപയോഗം അവിടെ നടക്കുന്നുണ്ടു്. താഴത്തെപള്ളി മഞ്ഞുകാലത്തും (winter season) മുകളിലത്തെ പള്ളി വലിയ തണുപ്പു് അനുഭവപ്പെടാത്ത മററു കാലങ്ങളിലുമാണു് സാധാരണ ഉപയോഗിക്കാറുള്ളതു്. നാലു് അച്ചന്മാരും ഒരു ശെമ്മാശ്ശനും ഈ പള്ളിയുടെ ചുമതലയ്ക്കു് നിയമിക്കപ്പെട്ടിട്ടുണ്ടു്. ഈ മഠത്തിൻെറ ആരംഭകാലത്തു് നിർമ്മിക്കപ്പെട്ട ഒരു ചെറിയ പള്ളിയും അവിടെ കാണുകയുണ്ടായി. ആ പള്ളി ചെറുതായിട്ടു് അവർക്കു് തോന്നിയെങ്കിലും നമ്മുടെ വലിയ പള്ളികൾക്കു് അത്രയും വലിപ്പമേ കാണുകയുള്ളു എന്നു എനിക്കു തോന്നി. ഈ പള്ളികൾ രണ്ടും മദർ ചുമതലപ്പെടുത്തിയ കന്യാസ്ത്രീകൾതന്നെ ഞങ്ങളുടെകൂടെവന്നു് ഞങ്ങൾക്കു കാണിച്ചുതന്നു. വി. മദ്ബഹായിലും അവർ ഞങ്ങളോടൊപ്പം വന്നു് ഓരോ കാര്യങ്ങൾ കാണിച്ചു് വിശദീകരണം നൽകുകയുണ്ടായി. അവിടെ കന്യാസ്ത്രീകൾക്കു് വി. മദ്ബഹായിൽ പ്രവേശിക്കുന്നതിനും അവിടെ ആവശ്യമായ ശുചീകരണം ആദിയായ സഹായങ്ങൾ ചെയ്യുന്നതിനും അനുവദിക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ വി. ആരാധനകളിൽ ശുശ്രൂഷിക്കുന്നതിനു് അവക്കു് അനുവാദമുണ്ടോ എന്നു സംശയിക്കുന്നു.

ഞങ്ങൾ യാത്രപറയുന്നതിനു മുമ്പായി വളരെ സമൃദ്ധിയായ ഒരു ലഘുഭക്ഷണം ഞങ്ങൾക്കു തരുന്നതിൽ മദർ കാണിച്ച താല്പര്യം അവരുടെ അതിഥിസല്ക്കാരപ്രിയം വിളിച്ചറിയിക്കുന്നതായിരുന്നു. ലഘുഭക്ഷണത്തിനു് ആപ്പിൾ, പലതരത്തിലുള്ള മുന്തിരിപ്പഴങ്ങൾ ആദിയായവ ഉണ്ടായിരുന്നു. 'ഇതെല്ലാം ഞങ്ങൾ തന്നെ കൃഷിചെയ്തുണ്ടാക്കുന്നതാണു്' എന്നു് മദർ പറഞ്ഞപ്പോൾ ആ മുഖത്തു് കളിയാടിയ സ്വാഭിമാനം പ്രസ്താവയോഗ്യംതന്നെയാണു്. ലഘുഭക്ഷണം കഴിക്കുന്നതിനിടയിൽ പത്തനാപുരത്തുള്ള നമ്മുടെ താബോർ മഠത്തെക്കുറിച്ചും റാന്നിയിലുള്ള ബേഥനി മഠത്തെക്കുറിച്ചും ഞാൻ അവരോടു പറയുകയുണ്ടായി. നമ്മുടെ സഭയിലും കന്യാസ്ത്രീമഠങ്ങൾ ഉണ്ടെന്നു കേട്ടതു അവർക്കു് വളരെ സന്തോഷകരമായിരുന്നു. അതുകൊണ്ടു് മഠത്തിൻെറ ചില ഭാഗങ്ങളും ഞങ്ങളെ കാണിക്കുന്നതിനു് മദർ താല്പര്യം പ്രദർശിപ്പിച്ചിരുന്നു. ഓരോ കന്യാസ്ത്രീക്കു് ഓരോ മുറിയെന്ന തത്വമാണു് പൊതുവെ അവിടെ അംഗീകരിച്ചിരിക്കുന്നതെങ്കിലും ചില മു

റികളിൽ രണ്ടു പേർക്കു താമസിക്കാനും സൗകര്യങ്ങൾ ഉണ്ടാക്കിയിട്ടുള്ളതായികണ്ടു. വായിക്കുന്നതിനും പഠിക്കുന്നതിനും പ്രാർത്ഥിക്കുന്നതിനും മററുമുള്ള എല്ലാ സൌകര്യങ്ങളും പരിമിതമായ രീതിയിൽ Cells എന്നു പറയപ്പെടുന്ന ഈ മുറികളിൽ ഉണ്ട്. സഭയുടെ ശക്തികേന്ദ്രങ്ങളായ (Power houses) ദയറാകളും നാൾക്കുനാൾ കുറഞ്ഞുവരുന്നതായി ആ മഠത്തിലെ മദർ ദുഃഖത്തോടെ പറയുകയുണ്ടായി. ഈ പ്രസ്താവന എത്ര വാസ്തവമാണെന്നു ഗ്രഹിച്ചു പ്രവർത്തിക്കുവാനും ദയറാപ്രസ്ഥാനങ്ങൾ സഭയെ ശക്തിപ്പെടുത്തുന്നതിന് ഒഴിച്ചുകൂടാൻ പാടില്ലാത്തവയാണെന്നും ഗ്രഹിച്ച് പ്രവർത്തിക്കുവാൻ നമ്മുടെ പ. സഭയ്ക്ക് എന്നു സാധിക്കുമോ?

### സെൻറ് വ്ളാഡിമേഴ്സ് കത്തീഡ്റൽ

കത്തീഡ്രൽ എന്ന പദം ചേർത്ത് പറഞ്ഞതുകൊണ്ടു തന്നെ ഇതും വലിയ ഒരു പള്ളിയാണെന്ന് പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. ഞങ്ങൾ മുമ്പു സന്ദർശിച്ച മഠത്തിൽനിന്നും ഈ പള്ളിയിലേക്കാണു പോന്നത്. അല്പംസമയം വൈകിപ്പോയിരുന്നതിനാൽ ഞങ്ങൾ അവിടെ പതിവുള്ള സന്ധ്യാനമസ്ക്കാരത്തിൽ സംബന്ധിക്കാൻവന്ന ആളുകളെക്കൊണ്ട് ആ ഭീമമായ പള്ളി നിറഞ്ഞിരുന്നു എന്നു പറഞ്ഞാൽ അവിടെ കൂടിയിരുന്ന ആളുകളുടെ എണ്ണം ഏറക്കുറെ ഊഹിക്കാവുന്നതാണല്ലോ. സ്ത്രീപുരുഷന്മാരുൾപ്പെടെ ഒരായിരംപേർ ഉണ്ടായിരുന്നു എന്നു പറയുന്നത് ഒട്ടും അതിശയോക്തിയല്ല. ഇത്രയധികം ആളുകൾ സന്ധ്യാനമസ്ക്കാരത്തിൽ സംബന്ധിക്കാൻ എത്തിയെങ്കിൽ വി. കുർബ്ബാനയിലും മററും ഇതിലും എത്രയോ അധികം ആളുകൾ സംബന്ധിക്കും എന്നു ഞാൻ ഊഹിച്ചുപോയി. പള്ളിക്കു സമീപം താമസിക്കുന്ന നമ്മുടെ ആളുകൾ സന്ധ്യാനമസ്ക്കാരത്തിലും മററും സംബന്ധിക്കുന്ന പതിവ് പഴയ കാലങ്ങളിൽ നമ്മുടെ നാട്ടിലും ഉണ്ടായിരുന്നു. പക്ഷേ ഇന്ന് ആ നല്ല പതിവുകളെല്ലാം നഷ്ടപ്പെട്ടുപോയെന്നു പറയുന്നതിൽ തെററില്ല. ഞായറാഴ്ച വി. കുർബ്ബാനയ്ക്കുമുമ്പ് പ്രഭാതനമസ്ക്കാരത്തിൽ സംബന്ധിക്കുന്നവർ തന്നെ ഇന്ന് എത്ര ചുരുക്കം. വി. കുർബ്ബാനയ്ക്കുപോലും താമസിച്ചുവരുന്ന പതിവ് ഇഷ്ടപ്പെടുന്നവരോട് നമസ്ക്കാരത്തിൽ സംബന്ധിക്കണമെന്ന് പറയുന്നത് അസ്ഥാനത്താണല്ലോ. ഇതിലും വലിയ ഗതികേടുകൾ നമ്മുടെ ചില പള്ളികളിൽ കാണാറുണ്ട്. വി. കുർബ്ബാനയിൽ സംബന്ധിക്കുവാൻ വരുന്ന ചിലർ പള്ളിക്കു പുറത്ത് മരത്തിൻെറ ചുവടുകളിലും മററും അലസരായിക്കഴിയുവാൻ നിർബ്ബന്ധമുള്ളവരാണോ എന്നു തോന്നിപ്പോകും. പള്ളിയകത്ത് ദിവ്യമായ ആരാധന നടക്കുന്ന സമയത്ത് അക്കൂട്ടർ 'കഥയറിയാതെ കളികാണുന്നവരേ'പോലെയാണ്. ദുഃഖമുണ്ടാക്കുന്ന മറെറാരു സംഗതി ആരാധനാസമയത്ത് പള്ളിപ്പരിസരങ്ങളിൽ കഴിച്ചുകൂട്ടുന്നവർ സാന്നിദ്ധ്യബോധം അശേഷം ഇല്ലാതെപുകവലിയിലും കുശലംപറച്ചിലിലും ഏർപ്പെടുന്നതാണ്. സംസാരത്തിൽ സ്ത്രീകളും അവരുടെ പങ്ക് കുറവുകൂടാതെ നിർവ്വഹിക്കുന്നതായാണ് കാണുന്നത്. ആരാധനയും അച്ചടക്കവും പള്ളിയകത്തു നില്ക്കുന്നവർക്കു മാത്രമായി വേർതിരിക്കുന്നതു കഷ്ടമാണ്. നിവർത്തിയുള്ളിടത്തോളം ഭക്തിപൂർവ്വം പള്ളിയകത്തുനിന്നുതന്നെ ആരാധനയിൽ സംബന്ധിക്കുന്നതാണ് അനുഗ്രഹകരം. സ്ഥലപരിമിതിയുള്ളപ്പോൾമാത്രം പള്ളിക്കു പുറത്തു നില്ക്കുകയും, ആ അവസരത്തിലും ഭക്തിപൂർവ്വം ആരാധനയിൽ സംബന്ധിക്കുകയും ചെയ്യുന്നതു് ഇനിയും നമ്മുടെയിടയിൽ പ്രായോഗികമാകേണ്ടിയിരിക്കുന്നു. സെൻറ് വ്ളാഡിമേഴ്സ് കത്തീഡ്രലിൽ സന്ധ്യാനമസ്ക്കാരത്തിൽ സംബന്ധിച്ചപ്പോൾ ഇത്രയും കാര്യങ്ങൾ ചിന്തിച്ചുപോയതു് നാട്ടിലെ അനുഭവത്തിൻെറ വെളിച്ചത്തിലാണെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഇനിയും പ്രസക്തത്തിലേക്കു വരാം.

സെൻറ് വ്ളാഡിമേഴ്സ് കത്തീഡ്രലിൻെറ മറെറാരു പ്രാധാന്യം അവിടെ സെൻറ് ബർബാറായുടെയും (എ. ഡി. 307) സെൻറ് മക്കാറിയോസിൻെറയും (എ. ഡി. 1492) തിരുശേഷിപ്പുകൾ അടക്കംചെയ്ത പേടകങ്ങൾ സൂക്ഷിച്ചിട്ടുണ്ടെന്നുള്ളതാണ്. പതിനായിരക്കണക്കിന് വിശ്വാസികളെ ആകർഷിക്കുന്ന ഈ തിരുശേഷിപ്പുകൾ ഇന്നും ഭദ്രമായും ഭക്തിയായും സൂക്ഷിക്കുന്നതിൽ പള്ളിക്കാർ ജാഗ്രതയുള്ളവരാണ്. വിശ്വാസികൾ അവിടെ കുമ്പിട്ടു നമസ്ക്കരിക്കയും നേർച്ചകാഴ്ചകൾ സമർപ്പിക്കയും ഇടമുറിയാതെ മെഴുകുതിരികൾ കത്തിക്കയും ചെയ്യുന്ന കാഴ്ച പരിശുദ്ധന്മാരോടുള്ള ഭക്തി നമ്മിലും ഉറപ്പിക്കുകയും ഉയർത്തുകയും ചെയ്യുന്നതുതന്നെയാണ്.

സെൻറ് വ്ളാഡിമേഴ്സ് കത്തീഡ്രലും രണ്ടു നിലകളിലായിട്ടാണ് പണിയപ്പെട്ടിട്ടു

# സഭയിൻകൂടാരത്തിലെ ബലികർമ്മങ്ങൾ

(തുടർച്ച)

(ഫാദർ ഗീവറുഗീസ്, ആത്തുങ്കൽ)

## 2. ശുശ്രൂഷാബലി

ഇതു രണ്ടു തരത്തിൽ ഉണ്ടു്. A വ്യക്തിപരമായതു്. B സാമൂഹ്യപരമായതു്. ഇതിൽ ഒന്നാമത്തേതു് ഒരു കൂട്ടത്തിനോ ഒരു വ്യക്തിക്കോ മാത്രം ഉള്ളതും പുരോഹിതന്മാർ മുഖാന്തിരം നടത്തപ്പെട്ടതും ആയിരുന്നു. 2–ാമത്തെതു് ഇസ്രായേൽ സഭ മുഴുവനും വേണ്ടിയുള്ളതും മഹാപുരോഹിതനാൽ മാത്രം നടത്തപ്പെട്ടതും ആയിരുന്നു. ഇതിൽ ഓരോന്നിനും ഈരണ്ടു വിഭാഗങ്ങൾ ഉണ്ടു്. ഇതിൽ ഓരോന്നിനെപ്പററി ചിന്തിക്കാം.

A വ്യക്തിപരമായ ബലി. ഇതു് സമൂഹപരമായ ബലിയുടെ ദൃഷ്ടാന്തവും മനോനിർണ്ണയവും ആയിരുന്നു. ഈ ബലികളെപ്പററി പ്രധാനമായി ലേവി 1 മുതൽ 7 വരെ അദ്ധ്യായങ്ങളിൽ വായിക്കുന്നു. ഇസ്രായേൽ മക്കളിൽ ഓരോ വ്യക്തിയും നടത്തേണ്ട ബലിയെപ്പററിയത്രെ ഇതിൽ പറയുന്നതു്. ഇതിനെ രണ്ടായി തരം തിരിച്ചു് ഓരോന്നിനെപ്പററിയും മൊത്തമായി ചിന്തിക്കാം. a പാപബലി. ലേവി. 4: 6, 7; 6: 24 – 7: 10. b സുഗന്ധവാസനബലി. ലേവി 1: 3, 17; 7: 11–38 വരെ. ഇസ്രായേൽമക്കൾക്കല്ലാതെ ഈവിധ ബലികൾ അർപ്പിക്കുന്നതിനു് ആർക്കും അവകാശം ഉണ്ടായിരുന്നില്ല. ഓരോ വിശ്വാസിയും അർപ്പിക്കേണ്ട ബലികളെപ്പററിയത്രെ ഇതിൽ ദൃഷ്ടാന്തപ്പെടുത്തുന്നതു്. എന്നാൽ ഒരുത്തൻ പാപം ചെയ്താൽ അവനു സുഗന്ധവാസനബലി അർപ്പിക്കുവാൻ അവകാശം ഉണ്ടായിരുന്നില്ല. മുന്നമെ അവൻ പാപപരിഹാരത്തിനുള്ള ബലി അർപ്പിച്ചു് പാപപരിഹാരം നേടുകയും പിന്നീടു് സുഗന്ധവാസനബലി അർപ്പിക്കയും ചെയ്യേണ്ടിയിരുന്നു (ലേവി. 5: 8). പാപപരിഹാരം ലഭിച്ചവൻ സുഗന്ധവാസനബലി അർപ്പിക്കേണ്ടതാണു്. ഈ രണ്ടു ശുശ്രൂഷകളും തമ്മിൽ ചില വ്യത്യാസങ്ങൾ ഉണ്ടായിരുന്നു.

a പാപബലി. ഒരു പാപി മുന്നമെ പാപബലി അർപ്പിക്കേണ്ടിയിരുന്നതിനാൽ ഇതിനെപ്പററി ആദ്യമെ ചിന്തിക്കാം. ഈ ബലിയിൽ ചില ഉൾപിരിവുകൾ ഉണ്ടായിരുന്നു. 1. അകൃത്യബലി. ലേവി. 5: 6. 2. പാപബലി. ലേവി. 4: 3. 1–ാമത്തേതു് ചെയ്യേണ്ട കാര്യം ചെയ്യാതിരിക്കുന്നതിനാലും (ലേവി. 5: 1, യാക്കോബ് 4: 17). 2–ാമത്തേതു് ചെയ്യരുതെന്നു പറഞ്ഞിരിക്കുന്നതു് ചെയ്യുന്നതുമൂലവും (ലേവി. 4: 2) ഉണ്ടാകുന്ന ദോഷത്തിനു് ഇതു് പരിഹാരമാർഗ്ഗം ആകുന്നു. അതിനാൽ അത്രെ കർത്താവു് 'ഞങ്ങളുടെ കടങ്ങളും

---

ഉള്ളതെങ്കിലും സെൻറ് നിക്കൊലാസ് മഠത്തിലെ രണ്ടുനില പള്ളിയുടെ പണിയിൽനിന്നും ഇതു വളരെ വ്യത്യസ്ഥമാണു്. താഴത്തേ പ്രധാന പള്ളിയുടെ ഹൈക്കലാഭാഗം മേൽക്കൂരവരെയും തുറസ്സായിത്തന്നെ കിടക്കുന്നു. എന്നാൽ രണ്ടാം നിലയെന്നു പറയുന്നതു് തെക്കും വടക്കും ഭാഗങ്ങളിൽ മാത്രമേയുള്ളു. യഥാർത്ഥത്തിൽ ഈ രണ്ടു വശങ്ങളിലും വലിയ രണ്ടു ചാപ്പലുകൾതന്നെ ഉണ്ടാക്കിയിരിക്കയാണു്. മുകളിൽ ഇടതുവശത്തെ ചാപ്പൽ സെൻറ് വ്ളാഡിമറിൻെറ രണ്ടു പുത്രന്മാരുടെ നാമത്തിലും വലതുവശത്തെ ചാപ്പൽ അദ്ദേഹത്തിൻെറ വലിയമ്മയുടെ നാമത്തിലുമാണു് പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നതു്. ആരാധനാകാര്യങ്ങൾക്കായി ഈ ചാപ്പലുകളും ചിലയവസരങ്ങളിൽ ഉപയോഗിക്കാറുണ്ടു്.

രാത്രി 9. 15–വരെ നീണ്ടുനിന്ന അന്നത്തെ സന്ദർശനം മതിയാക്കി ഞങ്ങൾ താമസിച്ചിരുന്ന ഹോട്ടൽ യുക്രയിനിലേക്കു മടങ്ങി. 9.30–നു് യുക്രയിൻ ആർച്ചു ബിഷപ്പു് ഞങ്ങൾക്കു് അദ്ദേഹത്തിൻെറ അരമനയിൽവച്ചു നൽകിയ സ്വീകരണത്തിലും ഞങ്ങൾ പങ്കുകൊണ്ടു. കൗതുകകരങ്ങളായ ചില സമ്മാനങ്ങളും അദ്ദേഹം ഞങ്ങൾക്കു നൽകി. രാത്രി 11. 30–നു് ഞങ്ങൾ ഹോട്ടലിൽ മടങ്ങിയെത്തി.

**വീണ്ടും മോസ്ക്കോനഗരത്തിൽ**

———

(തുടരും)

പാപങ്ങളും ക്ഷമിക്കണ'മെന്നു പ്രാർത്ഥിപ്പാൻ പഠിപ്പിച്ചിരിക്കുന്നതു് (മത്താ. 6:12; ലൂക്കോ. 11; 4). ഈ രണ്ടു വാക്യങ്ങളിലും കാണുന്ന കടങ്ങൾ, പാപങ്ങൾ എന്ന പദങ്ങൾ പിതാക്കന്മാർ ഒരുമിച്ചുചേർത്തു് കർതൃപ്രാർത്ഥനയിൽ ഉപയോഗിച്ചുവരുന്നു. ഒരു പാപി അവൻ പാപത്തിൽ ഇരിക്കുമ്പോൾ അവൻ ചെയ്യുന്ന ശുശ്രൂഷകളെ ദൈവം അംഗീകരിക്കുന്നില്ല. (സദൃശ. 15: 8; ഏശാ. 59: 2). എന്നാൽ അവൻ അതിനെ ഏററുപറഞ്ഞു് ഉപേക്ഷിക്കണം (സദൃ: 28: 13). പഴയ നിയമത്തിൽ ഒരു പാപി പാപമോചനം പ്രാപിക്കുന്നതു് എങ്ങനെയാണെന്നു നോക്കാം. ഓരോ പാപിയും തങ്ങളുടെ ധനസ്ഥിതി അനുസരിച്ചത്രെ പാപയാഗവസ്തുവിനെ കൊണ്ടുവരേണ്ടിയിരുന്നതു്. അതു് അവരവരുടെ സമൃദ്ധിയിൽനിന്നും ആയിരുന്നു (ലേവി. 5: 6, 7, 11). അവനവന്റെ പാപത്തിനു തക്ക പരിഹാരമത്രെ ഓരോരുത്തർ ചെയ്യേണ്ടതു്. അതു് അവരുടെ സന്തുഷ്ടിയിൽനിന്നും ആയിരിക്കണം. ഒരു പുരോഹിതൻ കുററം ചെയ്താൽ കാളക്കിടാവും, ഒരു പ്രമാണി പാപംചെയ്താൽ ആൺകോലാടും, സാധാരണക്കാർ പാപം ചെയ്താൽ പെൺകോലാടും പാപപരിഹാരത്തിനു വേണ്ടിയിരുന്നു. തങ്ങൾക്കു ലഭിച്ചിരിക്കുന്ന സ്ഥാനത്തിനോ നിലയ്ക്കോ അനുസരിച്ചത്രെ പ്രായശ്ചിത്തം ചെയ്യേണ്ടിയിരുന്നതു്. അറിഞ്ഞു പാപം ചെയ്യുന്നവൻ അധികം അടികൊള്ളും (ലേവി. 4: 1, 4, 22. 23, 32; യോഹ. 15: 22; ലൂക്കോ. 12: 47). വായനക്കാരാ! നീ ഏതു സ്ഥാനത്തു് ഇരിക്കുന്നവനാണെന്നും നിന്റെ പാപം എന്താണെന്നും കണ്ടുപിടിക്കുക. യാഗവസ്തു ഊനമില്ലാത്തതായിരിക്കണം (ലേവി. 4: 3). അതു പൂർണ്ണമുള്ളതായിരിക്കണം. നീ നിന്റെ ദോഷം കണ്ടുപിടിച്ചാൽ മാത്രം പോരാ, പരിപൂർണ്ണമായ മനസ്താപം ആവശ്യമാണു്. അതിൽ യാതൊരു കുറവും ഉണ്ടായിരിക്കരുതു് (ഏശാ. 55: 7; 1 യോഹ. 1: 9, 10; 2 കോരി. 7: 1; കൊലൊ. 1: 28). അതിനെ സഭയിൻകൂടാര വാതുക്കൽ കൊണ്ടുവരണം. നിന്റെ പാപത്തെ സഭയിൻകൂടാരമാകുന്ന വിശുദ്ധ സഭയുടെ വാതുക്കൽ ദൈവസന്നിധിയിൽ കൊണ്ടുവന്നു് ഞാൻ ദൈവത്തോടും സ്വർഗ്ഗത്തോടും (സഭയോടും) പാപംചെയ്തു എന്നു് ഏററുപറയുക (ലൂക്കോ. 15: 18, 21, 18: 13) കാളക്കിടാവിനെ കൊണ്ടുവന്നു് അതിന്മേൽ കൊണ്ടുവരുന്നവൻ കൈവയ്ക്കണം. അവന്റെ സകല പാപങ്ങളെയും കുററമില്ലാത്ത ജന്തുവിന്മേൽ അത്രെ ചുമത്തിയിരുന്നതു് (ലേവി. 4: 4). സമാഗമനക്കൂടാരത്തിൽ നീ വരുമ്പോൾ (തിരുസഭയിൽ നീ വരുമ്പോൾ) പാപമില്ലാത്ത ഒരു കുഞ്ഞാടിനെ അവിടെ കാണുന്നതാണു്. യേശു ഇതാ നിന്റെ പാപങ്ങളെ വഹിച്ചുകൊണ്ടു് നില്ക്കുന്നു (യോഹ. 1: 29). അതിനെ അറുക്കേണം (ലേവി. 4: 4) ഇത്രയും നിന്റെ ജോലികൾ ആകുന്നു. അതായതു് നീ നിന്റെ പാപങ്ങളെ മുറിപ്പെടുത്തണം, അതിനെ കൊല്ലണം. വ്യക്തിപരമായ ബലി സാമൂഹ്യബലിയുടെ മനോനിർണ്ണയം ആണെന്നു് ഞാൻ പറഞ്ഞു. സാമൂഹ്യബലിയുടെ വധവും ഏകദേശം ഈ രീതിയിൽ ആണു്. എന്നാൽ ഇവിടെ പാപി അത്രെ ബലി അർപ്പിക്കേണ്ടതു്. ഇപ്രകാരം പാപത്തെ വധിക്കേണ്ടതും നിന്റെ ചുമതല ആണു്. ഇതു ക്രിസ്തുവിന്റെ മരണത്തോടു് ഏകീഭവിച്ചിരിക്കണം (റോമ. 6: 6; 8: 13, കൊലൊ. 3: 5) നിന്റെ പാപം മരിച്ചുകഴിഞ്ഞാൽ കാത്തുനില്ക്കുക (ലേവി. 1. 5). നിനക്കുവേണ്ടി ചില ശുശ്രൂഷകൾ നിവർത്തിക്കപ്പെടുകയും അവസാനമായി നീ ആശ്വാസവാക്കുകൾ കേൾക്കുകയും ചെയ്യും. പാപി തന്റെ പാപബലി അർപ്പിച്ചു് അതിനെ അറുത്താൽ പിന്നീടു നടക്കാൻ പോകുന്നതു് അവനുവേണ്ടി ചില പ്രായശ്ചിത്തശുശ്രൂഷകൾ ആകുന്നു. ഇതു് പുരോഹിതന്മാർ അത്രെ നടത്തേണ്ടതു്(ലേവി. 4: 5). മഹാപുരോഹിതന്റെ ജോലി അല്ല. ഈവിധ ശുശ്രൂഷകൾ നടത്തുന്നതിനത്രെ പുരോഹിതന്മാരെ നിയമിച്ചിരിക്കുന്നതു്. മഹാപുരോഹിതൻ ആണ്ടിൽ ഒരിക്കൽ ഇതുപോലുള്ള ശുശ്രൂഷ നിവർത്തിക്കുന്നു. എന്നാൽ പൗരോഹിത്യജോലിക്കുവേണ്ടി അഭിഷേകം ചെയ്യപ്പെട്ട പുരോഹിതന്മാരുടെ ജോലി അത്രെ വ്യക്തിപരമായ ബലിശുശ്രൂഷ നടത്തുക എന്നുള്ളതു്. സഭയിൻകൂടാരത്തിൽ മഹാപുരോഹിതൻ—പുരോഹിതൻ—ബലികൊണ്ടുവരുന്ന ആൾ ഇങ്ങനെ മൂന്നു ഗണത്തെ കാണുന്നു. ബലി കൊണ്ടുവരുന്നവനുവേണ്ടി ശുശ്രൂഷ നടത്തേണ്ടതു് പുരോഹിതന്റെ ജോലി ആണു്. പുരോഹിതനെക്കൂടാതെ വ്യക്തിപരമായ ബലിശുശ്രൂഷകൾ പൂർത്തീകരിക്കപ്പെടുന്നില്ല. പാപി! നിന്റെ പാപത്തെ നീ കണ്ടുപിടിച്ചു് അതിനെപ്പററി പൂർണ്ണമായി അനുതപിച്ചു് അതിനെ ഏററുപറഞ്ഞു് മേലാൽ പാപം ചെയ്യുകയില്ല എന്നുള്ള ദൃഢനിശ്ചയ

# സന്യാസിശ്രേഷ്ഠനായ മാർ അന്തോനിയോസ് (തുടർച്ച)

## ദുരാത്മാക്കളുടെ പലായനം, വായുവിലൂടെ ഒരു പ്രയാണം

(ഫാദർ പി. വി. ജോസഫ് എം. ഏ., എറണാകുളം)

രോഗശമനാർത്ഥം മദ്ധ്യസ്ഥതയ്ക്കായോ, ഉപദേശങ്ങൾക്കായോ ആരെങ്കിലും അന്തോനിയോസിനെ സമീപിക്കാൻ ഒരുമ്പെടുമ്പോൾതന്നെ, വിവരങ്ങൾ അറിയുന്നതിനുള്ള കൃപ ദൈവത്തിൽനിന്നു് അദ്ദേഹം പ്രാപിച്ചിരുന്നു. ഓരോ വ്യക്തിയെപററിയുമുള്ള ദൈവഹിതം അദ്ദേഹം വെളിപ്പെടുത്തിക്കൊടുത്തിരുന്നതിനാൽ സംതൃപ്തിയോടുകൂടി ഏവക്കും മടങ്ങിപ്പോകുവാൻ സാധിച്ചിരുന്നു. ദൈവകൃപ എത്രമാത്രം അദ്ദേഹത്തിൽ വ്യാപരിച്ചിരുന്നുവോ, അത്രമാത്രം അദ്ദേഹം വിനീതനായിക്കൊണ്ടിരുന്നു.

### ദുരാത്മാക്കളുടെ നിഷ്ക്രമണം

അന്തോനിയോസ് സ്വന്തം സെല്ലിൽനിന്നും ഇറങ്ങിവന്നു തങ്ങളോടൊത്തു പ്രാർത്ഥിക്കണമെന്നു കുറേ ദയറാസഹോദരന്മാർ അദ്ദേഹത്തോടു് ആവശ്യപ്പെട്ടു. അദ്ദേഹം സമ്മതിച്ചു. അടുത്തുള്ള നദിയിൽ ഒരു കപ്പലിൽ അവർ കയറി. അപ്പോഴേക്കും ദുർവ്വഹമായ ദുർഗന്ധം അനുഭവപ്പെട്ടു. ഉപ്പിട്ട ഉണക്കമീനിന്റെ മണമാണെന്നു് കൂടെയുള്ളവർ അഭിപ്രായപ്പെട്ടു. 'അല്ല', അദ്ദേഹം തീർത്തുപറഞ്ഞു. അപ്പോൾതന്നെ ദുരാത്മബാധിതനായ ഒരു യുവാവു് അട്ടഹസിച്ചുകൊണ്ടു ചാടിയെഴുന്നേററു. അവൻ ആ കപ്പലിൽ ഒളിച്ചിരിക്കയായിരുന്നു. അന്തോനിയോസ് ആ ദുരാത്മാവിനെ ശാസിച്ചു. ഉടൻ ദുരാത്മാവു വിട്ടുപോയി. യുവാവു സുഖം പ്രാപിച്ചു. ആ ദുർഗന്ധം ആ ദുരാത്മാവിൻേറതായിരുന്നു എന്നു് എല്ലാവക്കും മനസ്സിലായി.

ഒരിക്കൽ, വളരെ നല്ല നിലയിൽ കഴിഞ്ഞുകൂടിയ ഒരു യുവാവു് ദൗർഭാഗ്യവശാൽ ദുരാത്മബാധിതനായിത്തീൎന്നു. അയാൾ സ്വന്തം മലം ഭക്ഷിക്കുക പതിവായിരുന്നു. ബന്ധുക്കൾ വളരെയധികം ദുഃഖിച്ചു. അയാളെ അന്തോനിയോസിൻെറ മുമ്പാകെ കൊണ്ടുവന്നു. അന്തോനിയോസിനു് ആ മനുഷ്യനിൽ സഹ

---

ത്തോടെ അതിനെ കൊല്ലുന്നു എങ്കിൽ മഹാപരോഹിതനായ ക്രിസ്തുവിൻെറ സ്ഥാനാപതിയായ പട്ടക്കാരൻ (കശ്ശീശ്ശ—ഇടയൻ) നിനക്കുവേണ്ടി ദൈവസന്നിധിയിൽ നിരപ്പിൻെറ ശുശ്രൂഷകൾ നടത്തുന്നതു കാണാം. ഇപ്രകാരം നിരപ്പിൻെറ ശുശ്രൂഷാബലി നടത്തുന്ന സ്ഥാനി അത്രെ പുരോഹിതൻ, അല്ലെങ്കിൽ പട്ടക്കാരൻ (2 കോരി. 5: 20; റോമ. 15: 15–16). പുരോഹിതൻ ബലിസാധനത്തിൻെറ രക്തം എടുത്തു തിരശ്ശീലയ്ക്കു മുമ്പിൽ ഏഴു പ്രാവശ്യം തളിക്കുകയും ധൂപപീഠത്തിൻെറ കൊമ്പുകളിൽ പുരട്ടി ധൂപം അണയ്ക്കുകയും ചെയ്യുവന്നു (ലേവി. 4: 6, 7). തിരശ്ശീലയ്ക്കു് അകത്തു് കരുണാസനത്തിൽ ഇരിക്കുന്നതു ദൈവമത്രെ. പുരോഹിതൻ ദൈവസന്നിധിയിൽ നിരപ്പിൻെറ ശുശ്രൂഷ നടത്തി പാപിയെ ദൈവത്തോടു നിരപ്പിക്കുന്നു. ഇതു് എത്ര ഭാഗ്യകരമായ അവസ്ഥ എന്നു് ഓർക്കുക. പുരോഹിതൻ—പട്ടക്കാരൻ—തെററിപ്പോയ ഒരാടിനെ നേർമാർഗ്ഗത്തിലേക്കു നടത്തുവാൻ ശ്രമിക്കുന്നതുപോലെ ദൈവസന്നിധിയിൽ ക്ഷമായാചനം നടത്തുകയും ചെയ്യുന്നു (2 കോരി. 2: 10). കൂടാതെ മേദസ് യാഗപീഠത്തിൽ ദഹിപ്പിക്കപ്പെടണം (ലേവി. 4: 8). മേദസ് നിൻെറ ജഡേച്ഛകളെ സൂചിപ്പിക്കുന്നു. അതു പാടെ എറിയപ്പെടണം. യാഗപീഠത്തിൽനിന്നും മേദസ് ദഹിച്ചു് അന്തരീക്ഷത്തിൽ വമിച്ചതുപോലെ നിൻെറ പാപം നശിക്കപ്പെട്ടു എന്നു് എല്ലാവരും അറിയട്ടെ. ഉടൽ മുതലായി ബാഹ്യമായുള്ള സർവ്വവും പാളയത്തിനു പുറത്തു് വെണ്ണീർ ഇടുന്ന സ്ഥലത്തു് ദഹിപ്പിച്ചുവന്നു (ലേവി. 4: 11, 12) ഇവിടെ അത്രെ പാപപരിഹാരനാളിലെ ദഹനവും നടത്തിവന്നതു് (ലേവി. 16: 27). ഇതു് കാൽവറിയെ കാണിക്കുന്നു (എബ്രാ. 13: 13). ആക്കും കാണത്തക്കവണ്ണം പ്രത്യക്ഷമായ ശുശ്രൂഷയത്രെ ഇവിടെ നടക്കുന്നതു്. നിൻെറ പാപം മുഴുവനായി കാൽവറിയിലെ കുരിശിങ്കൽ ദഹിപ്പിക്കപ്പെട്ടു സാക്ഷീകരണം ഉണ്ടാകണം (റോമ. 6: 6; അപ്പോ. 10: 43). (തുടരും)

താപം തോന്നി. രാത്രി മുഴുവൻ അവനുവേണ്ടി മുട്ടിപ്പായി പ്രാർത്ഥിച്ചു. പ്രഭാതമായപ്പോഴേക്കും ദുരാത്മബാധിതൻ ഒരു ഭീകരശബ്ദത്തോടെ അന്തോനിയോസിൻെറമേൽ ചാടിവീണു. അവൻെറകൂടെയുള്ളവർ ഭയചകിതരായി. എന്താണു സംഭവിക്കാൻപോകുന്നതു്? അവർ ചേന്നു് ആ പിശാചുബാധിതനെ ബലപ്രയോഗം നടത്തി പിടിച്ചുമാററാൻ ഒരുങ്ങി. പക്ഷെ, അന്തോനിയോസ് കൈ ഉയർത്തി അവരെ തടഞ്ഞു. അപ്പോഴേക്കും അവൻ ബലമററു നിശ്ചേഷ്ടനായി. 'ഭൂതം വിട്ടുപോകുന്നതിനുള്ള പരാക്രമമാണിതു്'' അദ്ദേഹം അവരോടു പറഞ്ഞു. 'ദുരാത്മാവേ, ഈ മനുഷ്യനെ വിട്ടു വെള്ളമില്ലാത്ത സ്ഥലങ്ങളിലേക്കു പോകുക' അന്തോനിയോസ് ആജ്ഞാപിച്ചതും യുവാവു നിലംപതിച്ചതും ഒരുമിച്ചായിരുന്നു. അല്പനിമിഷങ്ങൾക്കശേഷം അവൻ സ്വസ്ഥനായി എഴുന്നേററു. പിശാചു വിട്ടുപൊയ്ക്കഴിഞ്ഞിരുന്നു. യുവാവു സമാധാനവും സന്തോഷവുമുള്ളവനായി കാണപ്പെട്ടു. അവരെല്ലാവരും നന്ദിനിറഞ്ഞ ഹൃദയത്തോടെ ദൈവത്തെ സ്തുതിച്ചുകൊണ്ടു മടങ്ങിപ്പോയി. ഇതുപോലുള്ള അനേകം അത്ഭുതങ്ങൾ നടന്നതായി വിശുദ്ധനോടുകൂടെയുള്ള സന്യാസിമാർ ഏകശബ്ദത്തിൽ സാക്ഷിപ്പെടുത്തുന്നുണ്ടു്. വിസ്താരഭയത്താൽ അവ വിടുന്നു.

## വായുവിലൂടെ ഒരു പ്രയാണം

ഒൻപതാംമണിനേരത്തെ പ്രാർത്ഥന കഴിഞ്ഞാണു സന്യാസിമാർ ഭക്ഷണം കഴിക്കുന്നതു്. അന്തോനിയോസ് പ്രാർത്ഥനയ്ക്കായി എഴുന്നേററു. അദ്ദേഹത്തിൻെറ മുഖത്തു് അത്ഭുതപൂർവ്വമായ ഒരു തേജസ്സ് നിഴലിക്കുന്നതു് അടുത്തുള്ളവക്കു കാണാൻ കഴിഞ്ഞു. എന്നാൽ സംഭവിച്ചതെന്താണു്? അന്തോനിയോസ് അദ്ദേഹത്തിൻെറ ശരീരത്തിൽനിന്നും വേർപെടുകയാണു്. സ്വശരീരം അങ്ങനെ നിൽക്കുന്നതു് അദ്ദേഹത്തിനു പൂർണ്ണമായി കാണാം. ഇതാ ആരോ ഒരു പ്രബലൻ അദ്ദേഹത്തെ മെല്ലെമെല്ലെ ഉയർത്തുന്നു. ആയാറിൽ–വായുവിൽ–കൂടിതന്നെ കൂട്ടിക്കൊണ്ടുപോകയാണു്. അനന്തതയിലൂടെ ഒരു പ്രയാണം. അതാ! വായുവിൽ ഒരു ഭീകരസത്വം മാർഗ്ഗനിരോധനം ചെയ്തുനിൽക്കുന്നു. പ്രബലനായ തൻെറ സഹായി പ്രതിരോധസന്നദ്ധനായിക്കഴിഞ്ഞു. അപ്പോൾ ആ ഭീകരൻ ശക്തിപ്രയോഗത്തിനു മുതിരാതെ ന്യായവാദവുമായിട്ടടുത്തു. അന്തോനിയോസിൻെറ ജനനം മുതലുള്ള സകല ചെയ്തികളെയുംപററി അവൻ വാദിക്കയാണു്. 'അന്തോനിയോസിൻെറ ജനനംമുതലുള്ള സകല തെററുകളെയും കാരുണ്യവാനായ കർത്താവു തുടച്ചുമാററിയിരിക്കുന്നു', അന്തോനിയോസിൻെറ സഹായി പറഞ്ഞു. 'അന്തോനിയോസ് സന്യാസവൃത്തിയിൽ പ്രവേശിച്ചതുമുതലുള്ള അകൃത്യങ്ങൾ ഉണ്ടെങ്കിൽ കാണിക്കുക' അദ്ദേഹം വെല്ലുവിളിച്ചു. ആ വെല്ലുവിളിയുടെ മുമ്പിൽ ശത്രു നിശ്ശബ്ദനായിപ്പോയി. അവൻ വഴിമാറിക്കൊടുത്തു. അല്പസമയം കഴിഞ്ഞപ്പോഴേക്കും അന്തോനിയോസ് തൻെറ–ശരീരത്തോടടുത്തു് വന്നെത്തിയിരിക്കുന്നതായി കാണപ്പെട്ടു. കുറേ കഴിഞ്ഞപ്പോൾ വീണ്ടും ശരീരവുമായി ബന്ധിച്ചു. സമയം സന്ധ്യകഴിഞ്ഞിരുന്നു. അദ്ദേഹം യാതൊന്നും ഭക്ഷിച്ചില്ല. രാത്രി മുഴുവൻ നെടുവീർപ്പുകളിലും പ്രാർത്ഥനയിലും കഴിച്ചുകൂട്ടി. ഹോ! എന്തൊരനുഭവം! നമ്മുടെ യുദ്ധം എത്ര ശക്തന്മാരായ ശത്രുക്കളോടാണു്. ആയാറിൽകൂടി കടന്നുപോകണമെങ്കിൽ എത്രമാത്രം കഠിനാദ്ധ്വാനം ആവശ്യമായിരിക്കുന്നു. ഒരു ചെറിയ തെററുപോലും ശത്രു സൂക്ഷ്മതയോടെ കണക്കിലെടുക്കുന്നു. ആയാറിൽ പതിയിരിക്കുന്ന ദുഷ്ടാത്മസേനകൾ മനുഷ്യാത്മാക്കളെ വേട്ടയാടുവാൻ തത്രപ്പെടുന്നു. ദൈവം നിയോഗിച്ചിട്ടുള്ള കാവൽ മാലാഖാ കൂടെയില്ലെങ്കിലത്തെഅനുഭവമെന്തു്. 'ആകാശത്തിലെ അധികാരത്തിനും അനുസരണക്കേടിൻെറ മക്കളിൽ വ്യാപരിക്കുന്ന ആത്മാവിനും അധിപതിയായവൻ' (എപ്പേ. 2: 2) എന്നു വി. പൗലൂസ് പറഞ്ഞിരിക്കുന്ന ശത്രുവുമായിട്ടാണല്ലോ ഏററുമുട്ടലുണ്ടായതു് എന്നു് അന്തോനിയോസ് ഓർത്തു. 'അതുകൊണ്ടു നിങ്ങൾ ദുർദ്ദിവസത്തിൽ എതിർപ്പാനും സകലവും സമാപിച്ചിട്ടു് ഉറച്ചുനില്പാനും കഴിയേണ്ടതിനു ദൈവത്തിൻെറ സർവ്വായുധവർഗ്ഗം എടുത്തുകൊൾവിൻ' (എപ്പേ. 6: 13) എന്നുള്ള അപ്പോസ്തോലൻെറ മുന്നറിയിപ്പിൻെറ പ്രാധാന്യം അന്തോനിയോസിനു് അനുഭവബോദ്ധ്യമായി. വി. പൗലൂസിൻെറ അനുഭവത്തെപററി അദ്ദേഹം ഓർത്തു. 'ശരീരത്തോടുകൂടെയോ ശരീരം കൂടാതെയോ എന്നു് എനിക്കറിവില്ല, ദൈവംമാത്രം അറിയുന്നു'. മൂന്നാംസ്വർഗ്ഗംവരെ എടുക്കപ്പെട്ട വി. പൗലൂസ്! 'മനുഷ്യനു് ഉച്ചരിപ്പാൻ പാടില്ലാത്തതും പറഞ്ഞുകൂടാത്തതുമായ വാക്കുകളെ അവൻ കേട്ടു' (2 കോരി. 12: 2–4). വി. പൗലൂസിൻെറതുമായി തട്ടിച്ചുനോക്കുമ്പോൾ തൻെറ സംഗതി എന്തുള്ളൂ; താനാകട്ടെ വായുവിലേക്കു്–ആയാറിലേക്കു്–എടുക്കപ്പെട്ടു, അല്പസമയം പ്രയാ

# ക്രിസ്തുവിൻെറ രക്ഷണ്യവ്യാപാരം

(ഫാദർ സ്ക്കറിയാ നെടുന്തള്ളിൽ, ചേലാട്ട്)

**മനുഷ്യനെ പാപവീഴ്ചയിൽനിന്നുദ്ധരിപ്പാൻ മാത്രമായിട്ടാണോ മനുഷ്യാവതാരം; അതോ, മനുഷ്യൻ പാപംചെയ്യില്ലായിരുന്നെങ്കിലും മനുഷ്യാവതാരം ഉണ്ടാകുമായിരുന്നുവോ?**

ഇതിനെസംബന്ധിച്ച് അല്പമായി നമുക്കു വിചിന്തനം ചെയ്യാം. മനുഷ്യൻെറ പാപപരിഹാരത്തിനു കർത്താവ് മനുഷ്യനായി കഷ്ടത അനുഭവിച്ച് മരിച്ചു എന്ന് സർവസാധാരണമായി നാം കാണുന്നുണ്ട്. എന്തെന്നാൽ അതു നമ്മുടെ ആവശ്യമാകയാൽ നമ്മുടെ പ്രധാന ചിന്താവിഷയമായിരുന്നു എന്നതാണ് അതിനു കാരണം. കടന്നു ചിന്തിക്കേണ്ട ആവശ്യം നമുക്കുണ്ടായിരുന്നില്ല. എന്നാൽ സൂക്ഷ്മനിരീക്ഷണം ചെയ്യുമ്പോൾ ദൈവത്തിൻെറ മനുഷ്യാവതാരരക്ഷാപ്രവൎത്തനങ്ങൾ മനുഷ്യനെ അവൻെറ ആദ്യാവസ്ഥയിലേക്കുവരുത്തുകമാത്രമല്ല, ഉപരിയായ ഉന്നതാവസ്ഥയിലേക്കും മഹത്വത്തിലേക്കും അവനെ വരുത്തിയിരിക്കുന്നു എന്നു കാണാവുന്നതാണ്. ഏദനിൽവച്ച് ആദാമിനു രുചി നോക്കുവാൻ സാധിക്കാത്ത ഫലം വീണ്ടെടുക്കപ്പെട്ട മനുഷ്യനു അനുഭവിക്കുവാൻ സാദ്ധ്യമായിത്തീർന്നിരിക്കുന്നു. 'ഏദനിൽ ആദം രുചിനോക്കാത്ത ഫലം,...ഇന്നു നിൻവായിൽതരുന്നു അതികൂത്തുഹാൽ' എന്ന് വി. മാമോദീസാക്രമത്തിൽ നാം പാടുന്നു. നാശമില്ലാതെ മഹത്വത്തോടുകൂടി ഉയിർത്ത് പർദീസാവാസത്തെക്കാൾ എത്രയും ശ്രേഷ്ഠമായ സ്വർഗ്ഗവാസത്തിനു അവൻ യോഗ്യനായിത്തീർന്നിരിക്കുന്നു; ദൈവപുത്രന്മാരുടെ സംഘത്തിലുള്ള ചേർച്ചയ്ക്കും, ദൈവപുത്രനായ മിശിഹായുടെ അവയവമായിത്തീരുക എന്ന മഹാപദവിക്കും ആ നിത്യ സൗഭാഗ്യദർശനത്തിനും (Beatific vision) അവൻ അവകാശിയായി ഭവിച്ചിരിക്കുന്നു. ആദ്യം ആദാം നഷ്ടപ്പെടുത്തിയ പറുദീസാവാസവും (വി. ലൂക്കോ. 23: 43) തുടർന്നു സ്വർഗ്ഗവാസവും (യോഹ. 20: 17; ലൂക്കോ. 24: 51) ലഭിക്കുവാൻ അവൻ പ്രാപ്തനായിത്തീരുന്നു. കൂടാതെയും മനുഷ്യാവതാരം പാപോദ്ധാരണത്തിനു മാത്രമായിരുന്നെങ്കിൽ അതു നിവൎത്തിച്ചശേഷം ക്രിസ്തു തൻെറ ശരീരം വിട്ടുകള

---

ണംചെയ്തു; ഒരു പോരാട്ടത്തെ നേരിട്ടു. വീണ്ടും പൂർവ്വസ്ഥിതിയിലെത്തുകയും ചെയ്തു.

### പുരോഹിതന്മാരോട് ആദരവ്

സഭയുടെ നിയമങ്ങൾ പാലിക്കുന്നതിലും പൗരോഹിത്യസ്ഥാനികളെ ബഹുമാനിക്കുന്നതിലും അന്തോനിയോസ് മാതൃകായോഗ്യമായ നിഷ്ഠ പാലിച്ചിരുന്നു. ഒരു മഹാസിദ്ധനെന്ന് എല്ലാവരാലും ആദരിക്കപ്പെട്ടിരുന്ന അന്തോനിയോസ് മേല്പട്ടക്കാരെയും പട്ടക്കാരെയും കാണുന്നമാത്രയിൽ നമ്രശീർഷനാകുമായിരുന്നു. തന്നെ സമീപിക്കുന്ന ശെമ്മാശ്ശന്മാർക്ക് പ്രയോജനകരമായ സദുപദേശങ്ങൾ നൽകിവന്നു. തൻെറ സമീപത്തുള്ളവരോട് അദ്ദേഹം വേദസംബന്ധമായും ജീവിതപരമായുമുള്ള ചോദ്യങ്ങൾ ചോദിക്കും; ഇതു് അവരിൽനിന്നു കേൾപാനുള്ള ആഗ്രഹംകൊണ്ടാണ്. അതിൽ തനിക്കു പ്രയോജനകരമായ വല്ലതുമുള്ളപക്ഷം അതു സമ്മതിച്ചു പറവാൻ അദ്ദേഹം ഒട്ടും മടിച്ചിരുന്നില്ല.

### മുഖപ്രസാദം

അദ്ദേഹത്തിൻെറ മുഖം അത്ഭുതകരമാംവിധം കൃപാനിറവുള്ളതായി കാണപ്പെട്ടു. ഇതു് നമ്മുടെ രക്ഷകനിൽനിന്നും അദ്ദേഹം പ്രാപിച്ചു. വലിയ സന്യാസസമൂഹത്തിൻെറ ഇടയിൽ അദ്ദേഹം നിന്നാലും, മുമ്പ് ഒരിക്കലും അദ്ദേഹത്തെ കണ്ടിട്ടില്ലാത്തവർപോലും അദ്ദേഹത്തിങ്കലേക്ക് ആകർഷിക്കപ്പെട്ടുമായിരുന്നു. മററുള്ളവരിൽനിന്ന് ഉയരത്തിലോ വണ്ണത്തിലോ വ്യത്യസ്തനായിരുന്നില്ല അന്തോനിയോസ്. എന്നാൽ അദ്ദേഹത്തിൻെറ ആത്മവിശുദ്ധി ഒരു കണ്ണാടിയിലൂടെ എന്നപോലെ ആ മുഖത്തു പ്രതിബിംബിച്ചിരുന്നു. അതുല്യമായ ഒരു പ്രശാന്തത; അതു് ആത്മസന്തോഷത്തിൻെറ ഫലംതന്നെ. 'സന്തോഷമുള്ള ഹൃദയം മുഖപ്രസാദം ഉണ്ടാക്കുന്നു' (സദൃ. 15: 13).

യേണ്ടതായിരുന്നു. എന്നാൽ ഇപ്പോഴും താൻ ശരീരത്തോടെയിരിക്കുന്നു. മേലാലും തന്റെ ശരീരം നിലനില്ക്കുമെന്ന് നാം അറിയുന്നു. ആകയാൽ മനുഷ്യാവതാരത്തിനു, പാപത്തിൽനിന്നുള്ള ഉദ്ധാരണം മാത്രമല്ല കൂടുതൽ ഉദ്ദേശമുണ്ടെന്നുള്ള അനുമാനത്തിന് ഈ കാര്യങ്ങൾ വഴി തെളിക്കുന്നു. മാർ ഗ്രീഗോറിയോസ് തേയോലോഗോസ് പറയുന്നതു്. 'ദൈവം മനുഷ്യനായി; ആകയാൽ മനുഷ്യൻ ദൈവമായി' എന്നാണ്. കൂടാതേയും നിഖ്യാ വിശ്വാസപ്രമാണത്തിൽ 'മനുഷ്യരായ ഞങ്ങൾക്കും ഞങ്ങളുടെ രക്ഷയ്ക്കുംവേണ്ടി' എന്നു് വി. പിതാക്കന്മാർ പ്രഖ്യാപിച്ചിരിക്കുന്നു. ഈ പദപ്രയോഗങ്ങൾ വെറും ആവർത്തിപ്പ് എന്നു പറഞ്ഞുകൂടാ. പാപത്തിൽനിന്നുള്ള രക്ഷയും അതിനുമുപരിയായ നിലയുമാണല്ലോ രക്ഷിക്കപ്പെടുന്ന മനുഷ്യൻ പ്രാപിക്കുന്നതു്. വിശ്വാസസത്യങ്ങൾ പ്രസ്താവിക്കുമ്പോൾ പദങ്ങളെ തൂക്കിഅരിച്ച് ശ്രദ്ധയോടെയത്രെ വി. പിതാക്കന്മാർ ഉപയോഗിച്ചിട്ടുള്ളതു്. ഗ്രീക്കഭാഷയിൽ നിസ്സാരമായ അർത്ഥവ്യത്യാസം സൂചിപ്പിക്കാൻ വേണ്ടത്ര പദങ്ങളുള്ളതുപോലെതന്നെ, പദങ്ങളിലുള്ള നിസ്സാരമായ വ്യത്യാസംകൊണ്ടു് സാരമായ അർത്ഥവ്യത്യാസം വരുത്തുവാൻ കഴിയുന്ന പദങ്ങളും ഉണ്ട്. ദൃഷ്ടാന്തമായി, ക്രിസ്തുവിന്റെ സാരാംശത്തെക്കുറിച്ച് തീരുമാനം ചെയ്യേണ്ടതായി വന്നപ്പോൾ ദീർഘമായും കൂലങ്കഷമായും ചിന്തിച്ചശേഷം പിതാവിന്റെയും പുത്രന്റെയും സാരംശബന്ധത്തെ സംബന്ധിച്ച് അതു് ഹൊമോയിഊസിയ (Homoi ousia) എന്ന പദം പ്രയോഗിച്ചാൽ ശരിയായിരിക്കുമെന്ന ആദ്യം ഒരഭിപ്രായം ഉണ്ടായെങ്കിലും അതു് അത്ര ഒത്തതല്ലെന്നു പിന്നാലെ തോന്നിയതിനാൽ, അതു ഹൊമോഊസിയ (Homo ousia)എന്ന പദമായിരിക്കണമെന്നു് അലക്സന്ത്രിയായിലെ വി. അത്താനാസ്യോസ് വാദിക്കയും അതു സർവസമ്മതമായി സത്യവിശ്വാസമായി പാസ്സാക്കപ്പെടുകയും ചെയ്തു. മേൽകണ്ട രണ്ടു പദങ്ങളും തമ്മിൽ ഗ്രീക്കിലെ ഏററവും ചെറിയ അക്ഷരമായ അയോട്ട (ഇംഗ്ളീഷിൽ 'ഐ' സുറിയാനിയിൽ 'യൂദ്') എന്ന അക്ഷരത്തിന്റെ വ്യത്യാസമേയൊള്ളു. 'അയോട്ട' ചേർന്നുള്ള (Homoi ousia) ഹൊമൊയിഊസിയായുടെ അർത്ഥം സാരാംശം ഒരുപോലെയാണെന്നും (like) (Homo ousia) ഹൊമൊഊസിയായുടെ അർത്ഥം സാരാംശം ഒന്നുതന്നെ (the same) യാണെന്നും ആകുന്നു. സമഗുണമുള്ള പലതുണ്ടാകാം; അവ ഏകമായി വരണമെന്നില്ല. എന്നാൽ പുത്രന്റെ സാരാംശം പിതാവിന്റേതിൽനിന്നു വിത്യസ്ഥമല്ലെന്നല്ല അതുതന്നെയാണ് (the very self-same) —ഒന്നാണ്— എന്നുള്ളതാണ്. സത്യവിശ്വാസം മലയാളത്തിലോ മററു ഭാഷകളിലോ തക്ക അർത്ഥം വരത്തക്ക പദമല്ലായിരിക്കാം. അതിനാൽ നിവൃത്തിയുള്ളിടത്തോളം തെററായ അർത്ഥം ധ്വനിക്കാത്തവിധം വേണ്ടപദങ്ങൾ പ്രയോഗിച്ച് ഇതിനേയും മററു വിശ്വാസസത്യങ്ങളെ കുറിക്കുന്ന പദങ്ങളേയും ഭാഷാന്തരപ്പെടുത്തി പ്രയോഗിപ്പാൻ ശ്രദ്ധിക്കേണ്ടതാണ്. ഇതു ഇവിടെ പ്രതിപാദിച്ചതു് വി. പിതാക്കന്മാർ വേണ്ടത്ര സൂക്ഷ്മതകൂടാതെ പദങ്ങൾ പ്രയോഗിക്കയില്ല എന്നു കാണിപ്പാനും, സാരാംശത്തെപ്പററി ഇതിനുപരി പറയേണ്ടിവരുമെന്നുള്ളതുകൊണ്ടും ആണ്. അതിനാൽ 'ഞങ്ങൾക്കും ഞങ്ങളുടെ രക്ഷയ്ക്കുംവേണ്ടി' എന്നുള്ള പ്രയോഗംകൊണ്ടു് വചനമായ ദൈവം മനുഷ്യാവതാരംചെയ്തതു് മനുഷ്യരെ പാപത്തിൽനിന്നും സാത്താന്റെ അടിമത്വത്തിൽനിന്നുംഉദ്ധരിച്ച്ആദാമിന്റെ ആദ്യാവസ്ഥയിലേക്കുവരുത്തുവാൻവേണ്ടിമാത്രമല്ല,ആദാം ദൈവനുസരണമുള്ളവനായി സുകൃതത്തിൽ വളന്നിരുന്നെങ്കിൽ പിന്നാലെ ദൈവം അവനു കൊടുപ്പാൻ ഉദ്ദേശിച്ചിരുന്ന കൂടുതൽ മഹത്വത്തിലേക്കു് അവരെ വരുത്തുവാനുമായിട്ടായിരുന്നു എന്നു് അനുമാനിക്കുന്നതിൽ തെററില്ല.

ക്രിസ്തുവിന്റെ രക്ഷാകരപ്രവർത്തനത്തെക്കുറിച്ച് ആദ്യമായി ചിന്തിക്കാം. ഈ പ്രവർത്തനം മനുഷ്യകുലം ഒക്കെയ്ക്കുംവേണ്ടി നിവർത്തിച്ചതു് തന്റെ മരണത്താലാണ്. ഇതു് ഓരോ വ്യക്തിക്കും അനുഭവമായി വരുന്നതു് അതിനെ ഓരോരുത്തനും പ്രയോഗത്തിൽ വരുത്തുന്നതിനാലും (റോമ. 6: 3–6). തന്റെ മരണത്തിന്റെ യോഗ്യതകളെയും (merits) തന്റെ ജീവിതത്തിന്റെ ശക്തികളെയും തന്നോടു കൂടിയുള്ള ഒന്നിപ്പിനെയും സ്വീകരിക്കുന്നതിനാലും ആകുന്നു. അതിന്റെഫലം മനുഷ്യന്റെ ഈലോകജീവിതത്തിലും, മരണാനന്തരവും മനുഷ്യനു് അനുഭവമാണ്. രക്ഷാകരപ്രവർത്തനത്തിന്റെ പ്രധാന കാര്യങ്ങൾ വി. വേദത്തിൽ വിവരിക്കുന്നുണ്ട്. മനുഷ്യനെ ദൈവത്തോടു് നിരപ്പാക്കിയതു് തന്റെ മരണത്താലാകുന്നു (എഫേ. 2: 16; കോലോ. 1: 20–22; എബ്രായ 9: 11–14; 10: 10–19; 1 പത്രോ. 1: 18–19; 2: 14). ഈ നിരപ്പിക്കൽ വീണ്ടെടുപ്പ് അതായതു മനുഷ്യൻ സ്വതന്ത്രനാക്കപ്പെടുന്നതിനുവേണ്ടിയു

ള്ള വിലകൊടുക്കൽ എന്നു വിളിക്കപ്പെടുന്നു (എഫേ. 1: 7; കോലോ. 1: 14; 1 തീമോ. 2: 6; എബ്രായ 9: 12). ഇതു സർവമനുഷ്യർക്കും വേണ്ടിയുള്ളതാണ് (1 തീമോ. 2: 6; 4: 10). ഇതു ജന്മവും കർമ്മവുമായ എല്ലാ പാപങ്ങൾക്കും വേണ്ടിയാണ് (തീത്തൂസ് 2: 14; 1 യോഹ. 2: 1–2). അതു പാപവീഴ്ചയുടെ കുററത്തിൽനിന്നു മനുഷ്യനു സ്വാതന്ത്ര്യവും വീഴ്ചയാൽ നശിപ്പിച്ചുകളഞ്ഞ വാഗ്ദാനങ്ങളുടെ പുനഃലബ്ധിയുമാകുന്നു (യോഹ. 3: 16).

ഇതിനുവേണ്ടിയുള്ള ഒരുക്കം യഹൂദചരിത്രത്തിൽ, പഴയനിയമത്തിൽ ആരംഭംമുതലേ കാണാം. യഹൂദസഭയിൽ ബലിക്കു വളരെ പ്രാധാന്യം ഉണ്ടു്. ബലിയാൽ അത്രെ ഹാബേൽ കൈക്കൊള്ളപ്പെട്ടതു് (ഉല്പ. 4: 4; എബ്രാ. 11: 4). സ്തോത്രകാഴ്ചയായി നോഹ് ബലി അർപ്പിച്ചു. അതു ദൈവത്തിൽനിന്നു് കൂടുതൽ വാഗ്ദാനങ്ങളും അനുഗ്രഹങ്ങളും ലഭിക്കുന്നതിനു കാരണമായിത്തീർന്നു (ഉല്പ. 8: 20–22). അബ്രാഹാമിനോടും യാക്കോബിനോടുമുള്ള ദൈവഉടമ്പടി ഉറപ്പിക്കപ്പെട്ടതു് ബലിയാലായിരുന്നു (ഉല്പ. 15: 7–18; 35: 14). പിതാക്കന്മാരുടെ ആരാധനയ്ക്കു ബലിപീഠമുണ്ടായിരിക്ക എന്നതു് സാധാരണമായിരുന്നു (ഉല്പ. 12: 8; 26: 25). മോറിയാ മലയിൽവച്ചു് അബ്രഹാം ഇസ്സഹാക്കിനു പകരം ഒരു ആട്ടുകൊററനെ ബലി അർപ്പിച്ചു (ഉല്പ. 22: 11–13). മിസ്രയിമിൽനിന്നു് ഇസ്രായേൽ രക്ഷിക്കപ്പെട്ടതിൻെറ അടയാളം പെസഹാക്കുഞ്ഞാടിൻെറ രക്തമായിരുന്നു (പുറ. 12:13). മോശെകധർമ്മാനുശാസനപ്രകാരം ബലി സമാധാനത്തിൻെറയും സ്തോത്രത്തിൻെറയും ആരാധനയുടെയും മാർഗ്ഗമായിരുന്നു (ലേവി. 1: 7).

ബലിയുടെ ക്രമമായ അഭിവൃദ്ധിയിൽ എല്ലാ പതനത്തിലും, പകരം എന്ന ആശയം സംഭവിച്ചു. സർവ്വവും ദൈവത്തിൻേറതാകയാൽ അതിലൊരംശം ദൈവത്തിനായി പ്രത്യേകം പ്രതിഷ്ഠിക്ക എന്നതായിരുന്നു ബലിയുടെ ഏററവും ലളിതമായ മാതൃക (ഉല്പ. 4: 4; ലേവി. 23: 10; സംഖ്യാ. 18: 17–19). അബ്രഹാം മുട്ടാടിനെ ബലികഴിച്ചതു് ഇസ്സഹാക്കിനു പകരമായിരുന്നു. അതിനാൽ ഒരു മനുഷ്യജീവൻ രക്ഷിക്കപ്പെട്ടു (ഉല്പ. 22: 13). ആദ്യജാതന്മാരെ കുറിച്ചുള്ള നിയമം വേറൊന്നിനെയുള്ള അർപ്പണത്താൽ മനുഷ്യമക്കൾ വീണ്ടെടുക്കപ്പെടുമെന്നു് അനുശാസിക്കുന്നു (പുറ. 13: 2, 12, 13, 15; 34: 20; സംഖ്യ. 18: 15, 16). ബലിയിൽ അർപ്പിക്കപ്പെടുന്നതു് അർപ്പകൻെറ ഭോഗത്തുള്ള സ്വഭാവും സാന്മാർഗ്ഗികവുമായുള്ള കീഴടക്കത്തിൻെറ അടയാളമായിരുന്നു. രക്തം അർപ്പിച്ചിരുന്നതു് ജീവൻെറ സമർപ്പണത്തെ സൂചിപ്പിക്കുന്നു.

പഴയനിയമബലിയിൽ ദൈവത്തിനുള്ള അർപ്പണം ക്രിസ്തുവിൻെറ അർപ്പണത്തിൻെറ സദൃശമായിരുന്നു. തൻെറ മരണത്തിനുള്ള ഒരുക്കം അതിൻെറ ബലിയിൻസ്വഭാവത്തെ ശക്തിയായി പഠിപ്പിച്ചു. പ്രവാചകന്മാരുടെ ഭാഷയും മോശെകന്യായപ്രമാണത്തിൽ ബന്ധിതമായ ശുശ്രൂഷകളെപ്പോലെ ഇതേപാഠംതന്നെയാണു പഠിപ്പിച്ചതു് (ഏശാ. 53: 4–6, 10–12; ഇതിൽ 4–ം 12–ം വാക്യങ്ങളെ ലേവി. 10: 17; 17: 16; 24: 15 എന്ന വാക്യങ്ങളോടും, 10–ാം വാക്യത്തെ ലേവി. 5: 6–നോടും, 1 ശമു. 6: 3–നോടും ഒപ്പിച്ചു് വായിക്ക. യോബു് 33: 24; സങ്കീ. 22; സ്ക്കറിയാ 13: 7–9). വി. യോഹന്നാൻസ്നാപകനും ക്രിസ്തുവിനെ ദൈവത്തിൻെറ കുഞ്ഞാടു് എന്നു വിളിച്ചിരിക്കുന്നു (യോഹ. 1: 29, 36). ഇതു് അദ്ദേഹം ആരോടു സംസാരിച്ചുവോ ആ ജനത്തിനു ബലിയിൻകുഞ്ഞാടെന്നു മാത്രമേ ധരിക്കുവാൻ സാധിക്കൂ.

ക്രിസ്തു തന്നെയും തൻെറ വചനത്താലും പ്രവൃത്തിയാലും തൻെറ വേല മററുള്ളവർക്കുവേണ്ടിയും പകരവുമായ ഒരു ബലിയാണെന്നു കാണിച്ചു. തൻെറ മരണത്തിൻെറ ബലിസംബന്ധമായ ശക്തിയെ വി. പൗലോസും വി. പത്രോസും, വി. യോഹന്നാനും ഉറപ്പിച്ചു പ്രസ്താവിക്കുന്നു (അപ്പോ. പ്ര. 20: 28; റോമ. 3: 24, 25; 1 കോറി 15: 3; ഗലാ. 3: 13; എഫേ. 1: 7; 2: 16; 1 തെസ്സ. 5: 10; എബ്രാ. 7: 27; 9: 11–18; 10: 1–20, 29; 12: 24; 13: 11, 12; 1 പത്രോ. 1: 19; 2: 21–24; 3: 18; 1 യോഹ. 1: 7; 3: 16; 4: 10). വി. യോഹന്നാനുണ്ടായ സ്വർഗ്ഗീയ ദർശനത്തിലും ക്രിസ്തുവിൻെറ ബലിക്കൊരു സ്ഥാനം കാണുന്നുണ്ടു് (വെളി. 5: 6–14). ഇങ്ങിനെ വി. വേദം, ക്രിസ്തു മരണത്താൽ സാധിച്ച വീണ്ടെടുപ്പിൻെറ (atonement) നിജാവസ്ഥയെ ഉറപ്പിച്ചിരിക്കുന്നു.

ഇനി വി. സഭ എന്തു പഠിപ്പിക്കുന്നു എന്നു നോക്കാം.

(തുടരും)

# ആരാധനയും സംഗീതോപകരണങ്ങളും

(ഏബ്രഹാം പയ്യമ്പള്ളി, കല്ലട്ടാ നാഷണൽ മെഡിക്കൽകോളജ്)

മനുഷ്യമനസ്സിനെ തരളിതമാക്കാൻ സംഗീതത്തിനുള്ള കഴിവു് ഒന്നു വേറെയാണു്. സന്തോഷത്തിലും, സന്താപത്തിലും ഒരുപോലെ സംഗീതമാലപിക്കുന്നവരുണ്ടു്. സംഗീതോപകരണങ്ങൾ ചേർന്നുതിർക്കുമ്പോൾ ഉണ്ടാകുന്ന അഭൌമമായ അനുഭൂതി മനുഷ്യൻ എന്നുമെപ്പോഴും അയവിറക്കിക്കൊണ്ടിരിക്കും. മനസ്സും ശരീരവും നിരന്തരം പീഡനങ്ങളനുഭവിക്കുമ്പോഴും മനഃസാക്ഷി മാരകമായമുറിവേററുപിടയുമ്പോഴും ഒരുവനു സമാശ്വാസം പ്രദാനംചെയ്യാൻ സംഗീതത്തിനു കഴിവുണ്ടു്. നമ്മുടെ ആരാധനകളിൽ എത്രയും കൂടുതൽ ഗാനങ്ങൾ ഉൾപ്പെടുത്തിയിരിക്കുന്നതുമിക്കാരണത്താലാണു്. അവ ഏവരും ചേർന്നു് ഭംഗിയായി ആലപിക്കുമ്പോൾ ഒരു സ്വർഗ്ഗീയാനുഭൂതിയല്ലയോ ഉളവാകുന്നതു്. ആരാധനയുടെ ആകർഷണീയത വർദ്ധിക്കയാണപ്പോൾ.

നമ്മുടെ ചില പള്ളികളിൽ സംഗീതോപകരണങ്ങൾ ആരാധനാവേളയിൽ ഉപയോഗിക്കുന്ന ഒരു പതിവു് ഉണ്ടായിട്ടുണ്ടു്. ഇതിനെ വിമർശിക്കാൻ മുതിരുന്നവരും ഇല്ലാതില്ല. പട്ടക്കാരൻ വി. ബലി അർപ്പിച്ചു് തന്റെ ജനത്തിനുവേണ്ടി അപേക്ഷിക്കുന്ന ആരാധനാവേളയിൽ സുന്ദരമായ ഗാനങ്ങൾക്കൊപ്പമായി സംഗീതോപകരണങ്ങളും ഉപയോഗിക്കുന്നതായാൽ അതിന്റെ ആകർഷണീയത കൂടുതൽ മിഴിവുററതായിത്തീരുന്നു. ആ ഗാനങ്ങൾ സംഗീതോപകരണമധുരിയോടെ നമ്മുടെ കർണ്ണപുടങ്ങളിൽ പതിക്കുമ്പോൾ നാമതിന്റെ അമൃതധാരയിൽ ഹർഷപുളകിതരാകുന്നു.

'ദൈവമേ ഞാൻ നിനക്കു് പുതിയ ഒരു പാട്ടുപാടും; പത്തു കമ്പിയുള്ള വീണകൊണ്ടു് ഞാൻ നിനക്കു കീർത്തനം ചെയ്യും' എന്നത്രേ സങ്കീർത്തനങ്ങളിൽ ദാവീദു ചൊല്ലുന്നതു്.

'യഹോവ എന്നെ രക്ഷിപ്പാൻ ഒരുങ്ങിയിരിക്കുന്നു; അതുകൊണ്ടു ഞങ്ങൾ ജീവപര്യന്തം യഹോവയുടെ ആലയത്തിൽ തന്ത്രീനാദത്തോടെ എന്റെ ഗീതങ്ങളെ പാടും' എന്നു യെശയ്യാപ്രവാചകന്റെ പുസ്തകത്തിൽ കാണുന്നു. ആരാധനയുടെ അവസരങ്ങളിൽ സംഗീതോപകരണങ്ങൾ ഉപയോഗിച്ചാൽ അതിൽ എന്തു തെററാണുള്ളതു്? അതു ആരാധനയെ അലങ്കോലപ്പെടുത്തുന്നു, ഭക്തി കുറയ്ക്കുന്നു എന്നൊക്കെ അഭിപ്രായമുള്ളവർ കണ്ടേക്കാം. ദാവീദിനെ അനുകരിച്ചു, ദൈവത്തെയും അവന്റെ വിശ്വസ്തതയെയും വീണകൊണ്ടാണു നാം സ്തുതിച്ചുപാടേണ്ടതു്. അതിൽ തെററൊന്നുമില്ല. 'തപ്പിനോടും കിന്നരത്തോടുംകൂടെ' അവനു കീർത്തനം ചൊല്ലുവാനാണു് നമ്മോടാവശ്യപ്പെട്ടിരിക്കുന്നതു്.

വിശുദ്ധമായ ബലിയിൽ തന്റെ സകല ശ്രദ്ധയും പതിപ്പിച്ചു് ഭക്തിപുരസ്സരം അതിൽ സംബന്ധിക്കുന്ന ഒരു വിശ്വാസിക്കു് ഇവയൊന്നും അരോചകമായി തോന്നുകയില്ലെന്നു നിസ്സംശയം പറയാം. സംഗീതോപകരണങ്ങളുടെ ഉപയോഗം നമ്മുടെ ആരാധനാഗീതങ്ങൾ

# ദൈവത്തിൽനിന്നും മന്ദസ്മിതത്തോടുകൂടിയ ഒരു സ്വാഗതം സമ്പാദിക്കുക

(ബഥാന്യൻ)

മനുഷ്യന് ഈ ലോകത്തിൽ രണ്ടു വിധത്തിലുള്ള ജീവിതമുണ്ട്. ഒന്നാമത്തേതു് മൃത്യുവിനു് അധീനമായതു്. വൈൻഡ്ചെയ്ത ഒരു ക്ലോക്കുപോലെ ദൈവം നിശ്ചയിക്കുന്ന പരിധിക്കുള്ളിൽ അവൻെറ ഓട്ടം നിലയ്ക്കുന്നു. മറെറാരുവിധത്തിൽ ചിന്തിക്കുമ്പോൾ അവൻ ഒരിക്കലും മരിക്കുന്നില്ല; ശാശ്വതമായ ഒരു ജീവൻ ഈലോകത്തിൽതന്നെ അവനുണ്ടു്. വിശുദ്ധ ജീവിതം നയിച്ചിട്ടുള്ളവരും മഹാത്മാക്കളും അതിനു് ഉദാഹരണങ്ങളാണ്. ദുഷ്ടന്മാരുടെയും ജീവിതം അതുതന്നെ സാക്ഷിക്കുന്നു. "The evil that men do live after them" 'മനുഷ്യർ ചെയ്യുന്ന തിന്മകൾ അവരുടെ കാലശേഷവും നിലനില്ക്കുന്നു' എന്നു് കവി പാടിയിരിക്കുന്നതു് എത്ര അന്വത്ഥമാണ്. ഹിററ്ലർ, ലനിൻ, മുസ്സോളിനി മുതലായവർ അതിനു് ഉദാഹരണങ്ങളാണ്. നന്മയെകുറിച്ചും വിശുദ്ധിയെകുറിച്ചും ഇതു പരമാർത്ഥംതന്നെ. വിശുദ്ധ മാതാവു്, ശ്ലീഹന്മാർ, സഹദേന്മാർ, ആദിയായ പരിശുദ്ധർ ഇപ്പോഴും ജനഹൃദയങ്ങളിൽ സ്ഥിരപ്രതിഷ്ഠിതരാണല്ലൊ. പരുമല തിരുമേനി, വട്ടശ്ശേരിൽതിരുമേനി, കാലംചെയ്ത ബാവാതിരുമേനി ആദിയായ നമ്മുടെ പിതാക്കന്മാരുടെ നല്ല ദൃഷ്ടാന്തങ്ങൾ ഇപ്പോഴും നമുക്കു പ്രചോദനപ്രദങ്ങളാണ്.

എൻെറ ആത്മാവേ, നിൻെറ ജീവിതവും നന്മയിലേക്കോ അഥവാ, തിന്മയിലേക്കോ മററുള്ളവരെ വളരെ സ്വാധീനിക്കുന്നുണ്ടു്. ആ സ്വാധീനം ഒരാത്മാവിൽനിന്നു് മറെറാരാത്മാവിലേക്കും ഒരു തലമുറയിൽനിന്നു് മറെറാരു തലമുറയിലേക്കും സംക്രമിക്കും. നീ ജീവിക്കുന്ന സാഹചര്യങ്ങളിലും, പിൻതലമുറകളിലേക്കും പ്രകാശം പരത്തുന്ന ഒരു ദീപസ്തംഭമായിരിപ്പാൻ നീ പരിശ്രമിക്കുക. നിൻെറ ഇഹലോകജീവിതകാലം ഹ്രസ്വമെങ്കിലും അതു് എപ്രകാരം കഴിച്ചുകൂട്ടുന്നു എന്നതിനെ ആശ്രയിച്ചാണു നിത്യലോകത്തിലെ നിൻെറ സൗഭാഗ്യവും ഈ ലോകത്തിലെ നിൻെറ ശാശ്വതനിലനില്പും എന്നോർത്തു് അതു് എത്രയും ധന്യമാക്കുവാൻ ബദ്ധപ്പെട്ടുകൊൾക.

ഭൂമിയിലെ സകല വംശങ്ങളിലുംവച്ച് തൻെറ ജീവിതത്തെ ഏററം ധന്യമാക്കിയതു

ക്കു് അലങ്കാരം ചേർക്കുകയും അതിൻെറ മാററു കൂട്ടുകയുമേ ചെയ്യുന്നുള്ളു. അതുമൂലം വി. കുർബ്ബാനയ്ക്കു് യാതൊരു വിഘ്നവും ഉണ്ടാകുന്നില്ല. മണിയടിക്കുക, മറുവഹസാകൾ കിലുക്കുക ഇവയൊക്കെ നമ്മുടെ ആരാധനയുടെ ആകർഷണീയത വർദ്ധിപ്പിക്കുന്നുവെങ്കിൽ സംഗീതോപകരണങ്ങളും അതിൽ പിന്നോക്കം നില്ക്കുന്നില്ല. വേണ്ടവിധത്തിൽ അവ പരിശീലിപ്പിച്ചശേഷം മാത്രമേ വി. കുർബ്ബാനവേളയിലവ ഉപയോഗിക്കാവൂ എന്നു മാത്രമെയുള്ളു.

പാശ്ചാത്യസഭകളിൽ സംഗീതോപകരണങ്ങൾ വി. ബലിയുടെ അവസരത്തിൽ ഉപയോഗിക്കുന്നുണ്ടു്. ഓർത്തഡോക്സ് സഭകളിലും ഇതു് സാധാരണയാണ്: നമ്മുടെ എല്ലാ പള്ളികളിലും സ്വീകാര്യമായ ഒരു വഴക്കമായിട്ടിതു തീരണം. പുതിയ ഗാനങ്ങൾ പരിചയിക്കാനും അവയെ ഇമ്പമായി ആലപിക്കാനും ജനങ്ങൾ ഉത്സുകരാകണം. പുതുതായി എന്തു കണ്ടാലും, അവ എന്തുതന്നെ ആയിക്കൊള്ളട്ടെ, അതിനെ വിമർശിക്കുക എന്നൊരു മനോഗതി നാം കൈവെടിയണം. നമ്മുടെ ആരാധനകളെല്ലാം എതു പ്രകാരത്തിൽ ആകർഷണീയമാക്കാമെന്നതാണു ചിന്തിക്കേണ്ടതു്. നിശയുടെ നിശബ്ദതയിലും, മററവസരങ്ങളിലും ഒരു ദേവാലയപരിസരത്തുകൂടി കടന്നുപോകുന്ന ഒരുവനു അവിടെനിന്നും ഉയർന്നുകേൾക്കുന്ന ഇമ്പകരമായ സംഗീതത്തിൻെറ മാധുരിമ കാതിനും, കരളിനും ഒരുപോലെ കുളിർമയേകും, അതവനിൽ കൂടുതൽ ഭക്തി ഉളവാക്കും. ആത്മസൌന്ദര്യത്തിൻെറ അഭേദ്യമവശ്യത ഉൾക്കൊള്ളുന്ന ഈ ഗാനമാധുരി നമ്മെ ആത്മപുളകമണിയിക്കതന്നെചെയ്യും.

———

ദൈവമാതാവായ വി. കന്യകമറിയാം ആണല്ലോ. വി. മാതാവിൻെറ താഴ്മയും ദൈവാശ്രയവും എത്ര അനുകരണീയം! അവൾമൂലം ഭൂമിയിൽനിന്നു് ശാപം നീക്കപ്പെടുകയും മനുഷ്യവർഗ്ഗം മുഴുവനും അനുഗ്രഹീതമാകുകയും ചെയ്തു. എത്ര സൗഭാഗ്യകരമായ ഒരു അന്ത്യത്തിനു് അവൾ യോഗ്യയായിത്തീർന്നു. ദൈവപുത്രൻ അവളിൽനിന്നു് ജഡം എടുത്തതിനാൽ അവളുടെ ശരീരവും ദ്രവത്വം കാണാതെ എടുത്തുകൊള്ളപ്പെട്ടു. അവൾ ഇപ്പോൾ സ്വർഗ്ഗത്തിൽ മാലാഖമാരുടെ രാജ്ഞിയായി, സർവ്വലോകത്തിൻെറയും പ്രശംസാപാത്രമായി, പരിശുദ്ധ ത്രിത്വത്തോടു് ഏററം അടുത്ത ബന്ധത്തിൽ സ്ഥിതി ചെയ്യുന്നു. ,'ശുദ്ധിമതിയായ മാതാവേ, ഞങ്ങൾക്കുവേണ്ടിയുള്ള അപേക്ഷയെ നീ മുടക്കരുതേ' എന്നു് വി. സഭ മുഴുവനും അവളോടു് അഭ്യർത്ഥിക്കുന്നുണ്ടല്ലോ. വി. മാതാവിൻെറ മദ്ധ്യസ്ഥത എത്രയും ശക്തിമത്തായതുതന്നെ.

വി. മാതാവിൻെറവാങ്ങിപ്പുപെരുനാളിനുവേണ്ടിഒരുങ്ങുന്നഈകാലഘട്ടത്തിൽ നല്ലഒരു അന്ത്യത്തിനു് യോഗ്യനായിതീരുവാൻ എൻെറ ആത്മാവേ, നീയും ഒരുങ്ങേണ്ടതല്ലേ? 'തൻെറ മരണനാഴിക എപ്പോഴും കണ്ണിൻമുമ്പിലുള്ള മനുഷ്യൻ ഭാഗ്യവാൻ' എന്നു് ക്രിസ്ത്വാനുകരണം എന്ന വിശിഷ്ടഗ്രന്ഥം നമ്മെ ഉത്ബോധിപ്പിക്കുന്നു. നിത്യസത്യങ്ങളെ നിഷേധിക്കുന്ന ആളുകളുണ്ടു്. എന്നാൽ മരണത്തെ ആക്കും നിഷേധിക്കാവതല്ല; അത്രയ്ക്കു് സുനിശ്ചിതമാണതു്. നിൻെറ ഓരോ ഹൃദയമിടിപ്പും നിൻെറ ശവക്കുഴിയിലേക്കുള്ള വിലാപയാത്രയുടെ ഓരോ കാൽവയ്പാണു്. 'ഒരിക്കൽ മരിക്കുകയും പിന്നെ ന്യായവിധിയും മനുഷ്യർക്കു് നിയമിച്ചിരിക്കുന്നു' (എബ്രായർ 9: 27). ഒരു കൊലക്കേസിലെ പ്രതിയെ മരണശിക്ഷയ്ക്കു വിധിക്കുമ്പോൾ അയാളുടെ മുഖത്തു പ്രത്യക്ഷമാകുന്ന ഭയസംഭ്രമാദികൾ എത്ര വലുതു്! ഇനിയും കുറെ ആഴ്ചകൾ മാത്രമെ ജീവിക്കുവാനുള്ളു എന്ന തീർപ്പു് അയാളെ ഭയചകിതനാക്കുന്നു. എന്നാൽ നിനക്കു് അത്രയുംകാലമെങ്കിലും ഉണ്ടെന്നുള്ളതിനു് വല്ല നിശ്ചയവുമുണ്ടോ?

എൻെറ ആത്മാവേ, നീ രോഗികളോടുകൂടെ എപ്പോഴെങ്കിലും സമയം ചെലവഴിച്ചിട്ടുണ്ടെങ്കിൽ നന്നായി പ്രാർത്ഥിക്കുവാൻ തീരുമാനം എടുത്തിരിക്കാം. എന്തെന്നാൽ രോഗാവസ്ഥയിൽ വേണ്ടപോലെ പ്രാർത്ഥിക്കുവാൻ സാധിച്ചു എന്നു് വരികയില്ല. നീ നിൻെറ രോഗത്തെയും വേദനയെയും ദൈവത്തിനു കാഴ്ചയായി സമർപ്പിച്ചേക്കാം. എന്നാൽ ആത്മീയ തീക്ഷ്ണത സംരക്ഷിപ്പാൻ അസാദ്ധ്യമായി വന്നേക്കും. ആയതിനാൽ മുൻകൂട്ടി ഈകാര്യത്തിൽ ശ്രദ്ധാലുവായിരിക്കണം. ആത്മീയതീക്ഷ്ണതയുണ്ടെങ്കിൽ അന്ത്യത്തോളം യോഗ്യത സമ്പാദിക്കുവാൻ നിനക്കു സാധിക്കും. എന്നാൽ ഇപ്പോൾ നീ അലസനെങ്കിൽ മരണംവരെയും അങ്ങനെതന്നെ ആയിരിക്കും. ആയതിനാൽ നിൻെറ മരണനാഴികയിൽ എപ്രകാരമായിരിക്കണമെന്നു് നീ ആഗ്രഹിക്കുന്നുവോ അപ്രകാരം ഇപ്പോഴേ ജീവിക്കുവാൻ തീരുമാനിക്കുകയും ഉണർന്നു പ്രവൃത്തിക്കുകയും ചെയ്ക.

ദൈവം നിനക്കു് ദീർഘകാലരോഗമോ, പെട്ടന്നുള്ള മരണമോ ഏതാണു നിശ്ചയിച്ചിരിക്കുന്നതെന്നുള്ളതിനെപ്പററി നിനക്കു് ഒരു അറിവുമില്ലല്ലോ. ദൈവം നിന്നെ ഇപ്പോൾ വിളിക്കുകയാണെങ്കിൽ നീ അതിനായി ഒരു

ങ്ങിയിട്ടുണ്ടോ? എന്റെ തന്നിഷ്ടപ്രകാരമാണോ ഞാൻ ജീവിച്ചിട്ടുള്ളതു്? ഇപ്പോഴം ജീവിക്കുന്നതു്? എന്റെ നിത്യരക്ഷയ്ക്കായി താൻ കല്പിച്ചു നിശ്ചയിച്ചിട്ടുള്ള കൃപാമാർഗ്ഗങ്ങളാകുന്ന വി. കൂദാശകളെ ഞാൻ വേണ്ടവിധം സ്വീകരിക്കുന്നുണ്ടോ? എന്റെ അയൽക്കാരോടുള്ള കടമകൾ നിർവ്വഹിക്കുന്നുണ്ടോ? അവരെ സഹായിക്കുന്നുണ്ടോ? ഇതിന്നു് തൃപ്തികരമായ ഉത്തരമല്ല ലഭിക്കുന്നതെങ്കിൽ നിന്റെ തെററുകൾ ഇപ്പോൾതന്നെ തിരുത്തുവാൻ തീരുമാനിക്കുക. നീ പലപ്പോഴും പൈതങ്ങളെപ്പോലെ ചപലഹൃദയനാണു്. ഒരു കുഞ്ഞു് അതിന്റെ മാതാവിന്നു് ഒരു റോസാപുഷ്പം സമ്മാനമായി കൊടുത്തിട്ടു് അടുത്ത നിമിഷത്തിൽ ഇതളിതളായി പിച്ചിപ്പറിച്ചു് തിരികെ എടുക്കുന്നു. ഇതുപോലെ നീയും നിന്നെ ദൈവത്തിനു കാഴ്ചവച്ചിട്ടു് പലപ്പോഴും നിന്നെത്തന്നെ തിരികെ എടുത്തു് സ്വന്തഇഷ്ടപ്രകാരമല്ലേ വർത്തിക്കാറുള്ളതു്?

വ. മാതാവിനെപോലെ തിരുവിഷ്ടം പരിപൂർണ്ണമായി നിവർത്തിച്ച മററാരുണ്ടു്? ഹൃദയത്തിലൂടെ ഒരു വാൾ കടന്നപ്പോഴും അവൾ അപ്രകാരമല്ലേ വർത്തിച്ചതു്? ആ മാതാവിനെ നീയും അനുകരിക്കുവാൻ ശ്രമിക്കുക. നല്ല ഒരു അന്ത്യത്തിനുള്ള മാർഗ്ഗം അതാണു്. നിന്റെ ഓരോ ദിവസവും സ്വയത്തിനുള്ള ഒരു മരണമായിരിക്കട്ടെ. ഒരു പരീക്ഷ ജയിക്കുമ്പോൾ ഓരോ പ്രാവശ്യവും ദൈവകൃപയോടു് നീ സഹകരിച്ചു പ്രവൃത്തിക്കുമ്പോൾ, കല്പനകൾ കാക്കുമ്പോൾ, നല്ല മാതൃക കാണിച്ചുകൊടുക്കുമ്പോൾ, നീ സ്വയത്തിനു മരിക്കുകയാകുന്നു. 'മാമോദീസായിൽ ക്രിസ്തുവിനോടുകൂടെ നാം മരിച്ചു് അടക്കപ്പെട്ടിരിക്കുന്നു' (റോമ. 6: 4) എന്നു് വി. പൗലോസ് സാക്ഷിക്കുന്നു.

നിന്റെ മരണത്തിന്റെ സാഹചര്യങ്ങളെ കുറിച്ചു് ചിന്തിക്കുക. പക്ഷേ വേനൽക്കാലത്തു് ഒരു സായാഹ്നത്തിൽ കുട്ടികൾ തെരുവിൽ കളിച്ചുകൊണ്ടിരിക്കുമ്പോഴായിരിക്കാം, നിന്നെ പിടികൂടിയിരിക്കുന്ന രോഗത്തിൽനിന്നും നീ വിമുക്തനാകുകയില്ലെന്നുള്ള വാർത്ത നിനക്കു ലഭിക്കുന്നതു്. കുറെ ദിവസത്തേക്കുകൂടെ നീ ജീവിച്ചേക്കാം, അഥവാ ഈ രാത്രിയിൽതന്നെ മരിച്ചു എന്നും വരാം. നിന്റെ പ്രതികരണം എന്തായിരിക്കും? ഭയവും സംഭ്രമവും നിന്നെ പിടികൂടുമോ? ഇപ്രകാരമോ ഈലോകവാസം നീ വെടിയുവാൻ പോകുന്നതു്? അങ്ങനെ ഭവിക്കാതിരിക്കട്ടെ. നന്നായി ജീവിക്കുന്നവർക്കു് മരണത്തെ ഭയപ്പെടേണ്ടതില്ല. എന്തെന്നാൽ നീ സ്നേഹിക്കുന്ന ദൈവത്തിന്റെ സന്നിധിയിലേക്കു നിനക്കു് പ്രവേശനം നൽകുന്ന ഒരു വാതിൽ മാത്രമാകുന്നു മരണം. 'വേർപെട്ടു് ക്രിസ്തുവിനോടുകൂടെ ആയിരിപ്പാൻ ഞാൻ ആഗ്രഹിക്കുന്നു; അതു് അത്യുത്തമമല്ലോ' എന്നു് വി. പൗലോസ് സാക്ഷിക്കുന്നു. മരണം ഒരു ശിക്ഷയല്ല, സമ്മാനമാണു്; അതു് അന്ധകാരമല്ല, പ്രകാശമാണു്. വലിയ രാജാക്കന്മാരും മററുമായി കൂടിക്കാഴ്ച നടത്തുന്നതിനു് ചില ചടങ്ങുകളെല്ലാമുണ്ടു്; അതിനായി പ്രത്യേകം തയ്യാറാകേണ്ടതുണ്ടു്. ഒരു ദിവസം നിന്റെ കാവൽമാലാഖാ നിന്നെ ദൈവസന്നിധിയിലേക്കു് ആനയിക്കും. ഇതുമായി താരതമ്യപ്പെടുത്തുമ്പോൾ മററുള്ള കൂടിക്കാഴ്ചകളെല്ലാം എത്ര നിസ്സാരം! ദൈവം നിനക്കു ചെയ്തിട്ടുള്ള കൃപകളെകുറിച്ചും നീ കണക്കു ബോധിപ്പിക്കേണ്ടതാണു്. അതിനായി ഇപ്പോഴെ ഒരുങ്ങിക്കൊൾക.

വീണ്ടും നിന്റെ മരണശയ്യയെകുറിച്ചു് ചിന്തിക്കുക. നീ മരണത്തോടു് ഏററം സമീപിച്ചിരിക്കുന്നു. പട്ടക്കാരൻവന്നു് പ്രാർത്ഥനകൾ നടത്തുന്നു. നിന്റെ ബന്ധുമിത്രാദികൾ കിടക്കയ്ക്കു ചുററും നില്ക്കുന്നു. കത്തിച്ച മെഴുകുതിരികൾ നിന്റെ കിടക്കയെ പ്രകാശമാനമാക്കുന്നു. നീ അബോധാവസ്ഥയിൽ അല്ലെങ്കിൽ 'വഴിയാത്രയ്ക്കുള്ള ഭക്ഷണ'മാകുന്ന വി. കുർബ്ബാന നിനക്കു നൽകപ്പെടുന്നു. നിന്റെ കർത്താവു് അന്ത്യയാത്രയ്ക്കു് നിന്നോടുകൂടെ പോരുകയാണു്. നിന്റെ കൈകാലുകൾ മരവിക്കുന്നു; നീ മരണവേദന അനുഭവിക്കുന്നു. മരണസമയത്തെ പ്രാർത്ഥനകൾ ചൊല്ലപ്പെടുന്നു. നീ അന്ത്യശ്വാസം വലിക്കുന്നു; ആത്മാവും ശരീരവും തമ്മിൽ വേർപിരിയുന്നു; പ്രിയപ്പെട്ടവർ വിലപിക്കുന്നു. അവരിൽ ഭക്തിയുള്ളവർ പാടുന്നു; പ്രാർത്ഥിക്കുന്നു. നീ ചെയ്തിട്ടുള്ള നന്മപ്രവൃത്തികൾ നിന്നോടുകൂടെപോരുന്നു; മറെറാന്നും പോരുകയില്ല. അവയാണു് നിന്റെ ശാശ്വതസമ്പാദ്യം. ദൈവമഹത്വത്തെ ലാക്കാക്കി ജീവിച്ചെങ്കിൽ തന്നിൽനിന്നും മന്ദസ്മിതത്തോടുകൂടിയ ഒരു സ്വാഗതം നിനക്കുപ്രതീക്ഷിക്കാം.

# കുടുംബത്തിൽ വ്യക്തികൾ

(മേരി കോശി, കണ്ടറ)

കുടുംബത്തിൽ വ്യക്തിത്വം മാനിക്കപ്പെടണം. ഭർത്താവും ഭാര്യയും പരസ്പരം ആലോചിച്ചും സഹകരിച്ചുംവേണം കുടുംബകാര്യങ്ങൾ മുമ്പോട്ടുകൊണ്ടുപോകുവാൻ. പ്രായമായ മക്കളെയുംകുടുംബകാര്യത്തിൽസഹകരിപ്പിക്കുകയും അവരുടെ അഭിപ്രായങ്ങളെ മാനിക്കുകയും ചെയ്യണം. അതു് അവരിൽ ചുമതലാബോധം വളർത്തുന്നതിനും ആരോഗ്യകരമായ ഭാവി കരുപ്പിടിക്കുന്നതിനും പ്രയോജനപ്പെടും.

കുടുംബനായകൻെറ ഏക ശാസനാധികാരമാണു ഭവനങ്ങളിൽ പ്രായേണ നടക്കുക. ഭാര്യയോടും മക്കളോടും ഒന്നും ആലോചിച്ചു എന്നു വരികയില്ല. ഭാര്യ ഒരു അടുക്കളജീവിയായി കഴിയണം. മക്കൾ സകലതിലും പിതാവിനെ അനുസരിച്ചുകൊള്ളണം. എന്നാൽ ഭാര്യ തുല്യപങ്കാളിയും, മക്കൾ കുടുംബത്തിൻെറ തൂണുകളും ആണെന്നുള്ളതു കുടുംബത്തലവൻ വിസ്മരിച്ചുകൂടാത്തതാണു്. മക്കളുടെ അഭിപ്രായങ്ങൾ ആരായാതെയും അവഗണിച്ചും പോയാൽ അവർ ഉദാസീനരായിത്തീരുകയായിരിക്കും ഫലം. അതിനാൽ വീട്ടുകാര്യങ്ങൾ കുടുംബാംഗങ്ങൾകൂടി പിതാവിൻെറ നേതൃത്വത്തിൽ ചിന്തിച്ചു തീരുമാനമെടുക്കുന്നതു കുടുംബത്തിൻെറ ഭദ്രതയ്ക്കും അംഗങ്ങളുടെ സംതൃപ്തിക്കും കാരണമായിരിക്കും. ദിനന്തോറും കുടുംബപ്രാർത്ഥനയ്ക്കും അത്താഴഭക്ഷണത്തിനുംശേഷം ഭവനാംഗങ്ങൾ ഒരു മേശയ്ക്കു ചുററുമിരുന്നു നല്ല നർമ്മബോധത്തോടെ വീട്ടുകാര്യങ്ങൾ ചർച്ചചെയ്യുന്നതു നന്നു്. വരവുചെലവുകണക്കുകൾ കൃത്യമായി എഴുതി സൂക്ഷിക്കുന്നതിനു് കുടുംബാംഗങ്ങളിൽ ഒരാളെ ചുമതലപ്പെടുത്തുക. ഓരോ ദിവസവും ചെയ്യേണ്ട ജോലികൾ കൃത്യമായി ചെയ്തുതീർക്കുന്നതിനുവേണ്ട ക്രമീകരണങ്ങളേർപ്പെടുത്തുക; എന്തെല്ലാം ചെയ്തുതീർത്തു. ഇനി എന്തൊക്കെ അവശേഷിച്ചിട്ടുണ്ടു് എന്നെല്ലാം പരസ്പരം ചിന്തിച്ചാൽ ഭവനകാര്യങ്ങൾ സുഗമമാകും. ചെറിയ കുട്ടികൾക്കായാലും ചെയ്യാൻകഴിയുന്ന ജോലികൾ കൊടുക്കണം. ഒരു കുടുംബബജററു് തയ്യാറാക്കുന്നതു കൊള്ളാം. ഭക്ഷണം, വസ്ത്രം, ചികിത്സ, വിദ്യാഭ്യാസം, കൃഷിച്ചെലവു് ഭവനത്തിൻെറയും മററും അററകുററപ്പണികൾ ഇവയെല്ലാം വകയിരുത്തിയുള്ള ഒരു ബജററു്. അതനുസരിച്ചു ക്രമീകൃതമായി മുമ്പോട്ടുപോകുമ്പോൾ അംഗങ്ങളിൽ ആർക്കും അസംതൃപ്തിക്കിടയില്ല. ഇതു പിതാവിൻെറയോ മാതാവിൻെറയോ അധികാരചുമതലകളെ ബാധിക്കുകയുമില്ല.

സുഭദ്രമായ കുടുംബങ്ങളാണു് ഇടവകയുടെയായാലും സമുദായത്തിൻെറയായാലും രാഷ്ട്രത്തിൻെറയായാലും അസ്ഥിവാരം. അതിനാൽ കുടുംബത്തിൻെറ ഈടുറപ്പും കുടുംബാംഗങ്ങളുടെ

---

'നല്ലവനും വിശ്വസ്തനുമായ ദാസാ, നിൻെറ യജമാനൻെറ സന്തോഷത്തിലേക്കു പ്രവേശിക്കുക'. നീ ദൈവത്തിനായി ജീവിക്കുമെങ്കിൽ മരണത്തെ സ്വാഗതം ചെയ്‌വാൻ നിനക്കു് അവകാശമുണ്ടു്. ക്രിസ്തു ആർക്കുവേണ്ടി മരിച്ചുവോ ആ ആത്മാവു് ഒരിക്കലും മരണത്തെ ഭയപ്പെടേണ്ടതില്ല. നേരെമറിച്ചു് വി. പൗലൂസിനെപോലെ അതിനെ വെല്ലുവിളിക്കുവാൻ നീ പ്രാപ്തനായിത്തീരും. 'ഹേ, മരണമെ, നിൻെറ ജയമെവിടെ? ഹേ, മരണമെ, നിൻെറ വിഷമുള്ളെവിടെ? (1 കോരി. 15: 55).

### പ്രാർത്ഥന

'കർത്താവേ, എപ്പോഴോ എവിടെയോ നിനക്കു് തിരുമനസ്സാകുന്നപ്രകാരംമാത്രം നിൻെറതെരഞ്ഞെടുക്കപ്പെട്ടവരുടെ പാദത്തിൻകീഴിൽ ഞങ്ങളെയും ചേർത്തുകൊള്ളേണമെ'. കാരുണ്യവാനായ കർത്താവേ, ക്രിസ്ത്യാനിക്കു ചേർന്ന നല്ലോരന്ത്യത്തിനു് എന്നെയും യോഗ്യനാക്കിത്തീർക്കണമെ. ശുദ്ധിമതിയായ മാതാവേ, എൻെറമരണസമയത്തും എനിക്കുവേണ്ടി അപേക്ഷിക്കണമെ'.

---

**മലങ്കരസേവകൻ**(മാസിക)പുതുപ്പള്ളിPO. കോട്ടയം. പത്രാധിപർ: Z. M. പാറേട്ടു്. സമുദായകാര്യങ്ങൾ ശരിക്കറിയേണ്ടവർ വരിസംഖ്യ 2രു. പണമായിട്ടോ സ്റ്റാമ്പായിട്ടോ മാനേജർക്കു് അയച്ചു് ആവശ്യപ്പെടുക.

ഐക്യമത്യവും അവശ്യം സംരക്ഷിക്കപ്പെടേണ്ട താണ്.

ചില കുടുംബങ്ങളിൽ സ്ത്രീ ആയിരിക്കും പ്രബല. ബുദ്ധിയിലും പ്രാപ്തിയിലും ഭർത്താവിനെക്കാൾ അവൾ മികച്ചു നിന്നെന്നുവരും. ഭർത്താവിൻെറ കഴിവുകേടിനെപററി കുററം പറഞ്ഞ് അയാളെ തുച്ഛീകരിക്കുന്ന സ്വഭാവം, ഇതു് ഒരിക്കലും നന്നല്ല. കുടുംബനാഥനെ നിസ്തേജനും നിഷ്ക്രിയനുമാക്കുന്നതിനേ സഹായിക്കൂ എന്നുമാത്രമല്ല, അധ:പതനത്തെ മാടിവിളിക്കുകകൂടി ആയിരിക്കും. ഭർത്താവിനെ ഭാര്യ ബഹുമാനിക്കാതെവരുന്നതിൻെറ ദുഷ്ഫലം മക്കൾക്കു പിതാവിനെ ബഹുമാനമില്ലാതാകുക എന്നുള്ളതാണ്. സഭയ്ക്കു ക്രിസ്തു തലയായിരിക്കുന്നവണ്ണം സ്ത്രീക്കു പുരുഷൻ തലയാണ് (എപ്പേ. 6: 23). ഭാര്യ ഭർത്താവിനെ കീഴ്പ്പെട്ടിരിക്കാൻ ബാദ്ധ്യസ്ഥയാണ്. സ്ത്രീ പുരുഷൻെറ അടിമയല്ല, സഹധർമ്മിണിയാണ്. ആദാമിനു തക്ക തുണയായിരിക്കാനാണ് ഹവ്വായെ സൃഷ്ടിച്ചതു്, അപ്പോൾ കുടുംബത്തിലെ ഒന്നാം സ്ഥാനം കുടുംബനായകനു തന്നെ. ആദാമിൻെറ വാരിയെല്ലിൽനിന്നാണു ഹവ്വാ സൃഷ്ടിക്കപ്പെട്ടതു്. വാരിയെല്ലുകളാൽ ഹൃദയം സൂക്ഷിക്കപ്പെടുന്നു. അതിനാൽ സ്ത്രീ പുരുഷൻെറ ഹൃദയത്തിൻെറ സൂക്ഷിപ്പുകാരിയാണ് എന്നു മനസ്സിലാക്കണം. അവനോടുകൂടി ധർമ്മമാചരിക്ക അഥവാ ധർമ്മാചരണത്തിനു് അവനെ പ്രചോദിപ്പിക്കയത്രേ അവളുടെ കർത്തവ്യം. അധർമ്മത്തിലേക്കു വഴുതാതെയിരിക്കാൻ സ്ത്രീ പുരുഷൻെറ കാവൽമാലാഖാ ആയി വർത്തിക്കണം. സ്ത്രീയുടെ സൌന്ദര്യവും ശാലീനതയും ബുദ്ധിയും വിവേകവും ഈ വഴിക്കു വിനിയോഗിക്കണം. ദാവീദിനെ ആദരിക്കാതിരുന്ന നാബാലിനെ ദാവീദിൻെറ വാളിൽനിന്നും രക്ഷിക്കാൻ നാബാലിൻെറ ഭാര്യ അബിഗയിൽ എത്ര വിവേകപൂർവം പ്രവർത്തിക്കുന്നു എന്നു വി. വേദത്തിൽ നമുക്കു കാണാം. (1 ശമു. 25) അതേസമയം അപഥചരണത്തിനു കളമൊരുക്കിയ ആഹാബിൻെറ ഭാര്യ വംശവിച്ഛേദത്തിനത്രേ കാരണക്കാരിയായിത്തീർന്നതു്. ഭർത്താവിനെ അവളുടെ താല്പര്യങ്ങൾക്ക് അവൾ ഒരു ഉപകരണമാക്കിത്തീർക്കയാണല്ലോ ചെയ്തതു്.

മക്കളോടുള്ള അമിതമായ വാത്സല്യം പല മാതാപിതാക്കളെയും ഒരുവിധം അന്ധരാക്കിത്തീർക്കുന്നുണ്ട്. ശരിയായ ശിക്ഷണംകൂടാതെ മക്കളെ വളർത്തിയിട്ടുള്ള മാതാപിതാക്കൾ പിൽക്കാലത്തു് അതിൻെറ ദുഷ്ഫലങ്ങൾ അനുഭവിച്ചിട്ടുള്ള ചരിത്രം ദുർല്ലഭമല്ല. അതിനു് ഉദാഹരണമാണ് പുരോഹിതനായ ഏലിയും മക്കളും. ഏലി സാത്വികനായിരുന്നു; പക്ഷെ മക്കൾ തോന്ന്യാസക്കാരായി വളർന്നു. ബാല്യംമുതലേ വേണ്ടത്ര ശ്രദ്ധ പതിച്ചിരുന്നെങ്കിൽ അങ്ങനെ വരികയില്ലായിരുന്നു. അകാലത്തു നൽകിയ ഉപദേശം ഫലശൂന്യമായിത്തീർന്നു. പിതാവിൻെറ സ്ഥാനമാഹാത്മ്യങ്ങളുടെ മറവിൽ എന്തു് അക്രമകൃത്യങ്ങൾ ചെയ്വാനും ഒഫ്നിയും ഫിനഹാസും മടിച്ചില്ല. അതിൻെറ അനുഭവമെന്തായിരുന്നു? ആ മക്കൾ വധിക്കപ്പെട്ടു. വൃദ്ധനായ ഏലി പിടലി ഒടിഞ്ഞു മരിച്ചു (1 ശമു. 2: 22–25; 4: 5–18). കുട്ടികളുടെ തെററുകൾ ആരെങ്കിലും ചൂണ്ടിക്കാ

ണിച്ചാൽ ആ തെററുകൾ അവർ ചെയ്തിട്ടുണ്ടോ എന്നു് ഒന്നു് അന്വേഷിക്കപോലും ചെയ്യാൻ കൂട്ടാക്കാത്ത അപ്പനമ്മമാർ ഉണ്ടു്! തെററുകൾ ചൂണ്ടിക്കാണിക്കുന്നവരോടു വിദ്വേഷവും; എന്താ പോരേ? സ്കൂളിൽ പഠിക്കുന്ന സ്വന്തം പുത്രൻ കൂട്ടുകാരനെ ദേഹോപദ്രവമേല്പിച്ചതായി അറിയുന്ന മാതാവും പിതാവും തങ്ങളുടെ പുത്രൻെറ പ്രവൃത്തിയിൽ വീരസാഹസികതയും സാമർത്ഥ്യവുമാണ കാണുന്നതെങ്കിൽ ആ മകൻ ഒരു തികഞ്ഞ റൗഡിയായിത്തീരുന്നതിനു പ്രോത്സാഹനം കൊടുക്കുകയാണുചെയ്യുന്നതു്. പെൺമക്കളുടെ സൗന്ദര്യവർദ്ധനവിലും ആടയാഭരണാദികളിലും മാത്രം ശ്രദ്ധിക്കയും അവരുടെ സന്മാർഗ്ഗചര്യകളിൽ ദൃഷ്ടി ചെലുത്താതിരിക്കുകയും ചെയ്യുന്ന മാതാക്കൾ തങ്ങളുടെ കുട്ടികൾക്കു് ആപൽക്കരമായ ഭാവിയെയല്ലയോ ക്ഷണിച്ചുവരുത്തുന്നതു്. സ്വന്തം പെൺമക്കളെ ദർശനീയരാക്കാൻവേണ്ടി പട്ടുവസ്ത്രം ധരിപ്പിച്ചും പൊന്നാഭരണങ്ങൾ അണിയിച്ചും തലയിൽ മുല്ലപ്പൂ ചൂടിച്ചും ഹൈന്ദവരീതിയിൽ പൊട്ടു തൊടുവിച്ചും മററും പള്ളിയിൽപോലും കൊണ്ടുവരുന്നതിനു മടിക്കാത്ത മാതാക്കളില്ലാതില്ല. അങ്ങനെ വളർത്തപ്പെടുന്ന പെൺകുട്ടികൾ യൗവ്വനപ്രായത്തിലെത്തി സൗന്ദര്യബോധം തികഞ്ഞവരായിത്തീരുമ്പോൾ ഭർത്തൃമാർഗ്ഗം അവർക്കു് ഒരു കടങ്കഥയായിട്ടായിരിക്കും അവശേഷിക്കുക. ദേവാലയത്തിൽ വന്നാൽ തല മൂടി നിൽക്കുന്നതുതന്നെ ഇങ്ങനെയുള്ള യുവതികൾക്കിഷ്ടമല്ല.

കൗമാരപ്രായത്തിലുള്ള ഇന്നത്തെ തലമുറയിലെ കുട്ടികളെ നിയന്ത്രിക്കുക പ്രയാസമുള്ള കാര്യമായിത്തീർന്നിട്ടുണ്ടു്. ആയിരം കുട്ടികളെ എടുത്തു പഠനം നടത്തിയ ഒരു മഹാൻെറ അഭിപ്രായം, കുട്ടികൾ താന്തോന്നികളായിപ്പോകുന്നതിൻെറ പ്രധാനകാരണം മാതാപിതാക്കളാണെന്നുള്ളതാണു്. ഈ മാതാപിതാക്കളെപററി പഠനം നടത്തിയതിൽ ഇവർ കുഞ്ഞുങ്ങളുടെ സന്മാർഗ്ഗചര്യകളിൽ ശ്രദ്ധ പതിക്കാത്തവരും മത്സരബുദ്ധികളും മദ്യപാനികളും മററുള്ളവരുടെ അഭിപ്രായങ്ങളെ മാനിക്കാത്തവരുമാണെന്നാണ ബോദ്ധ്യപ്പെട്ടതു്. ഇങ്ങനെയുള്ള മാതാപിതാക്കളിൽനിന്നു ജനിക്കുന്ന കുഞ്ഞുങ്ങളാണു് ലോകത്തിൽ കൂടുതൽ ദുഷ്കൃത്യങ്ങൾ ചെയ്യുന്നതെന്നു തെളിയുകയുണ്ടായി. 'ബാലൻ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്കുക, അവൻ വൃദ്ധനായാലും അതു വിട്ടുമാറുകയില്ല' (സദൃ. 22: 6) എന്ന സുഭാഷിതസൂക്തം മാതാപിതാക്കൾ പ്രത്യേകം ഓർക്കേണ്ടതാണു്. 'മക്കൾ യഹോവാ നൽകുന്ന അവകാശവും ഉദരഫലം അവൻ തരുന്ന പ്രതിഫലവുമാണെ'ന്നു സങ്കീർത്തനക്കാരനനുസ്മരിപ്പിക്കുന്നു (സങ്കീ. 127: 3). ദൈവം നൽകുന്ന 'അവകാശ'ത്തെ അലങ്കോലപ്പെടുത്താൻ, ചുമതലബോധമുള്ള മാതാപിതാക്കൾ മുതിരുമോ?

'പിതാക്കന്മാരെ നിങ്ങളുടെ മക്കളെ കോപിപ്പിക്കാതെ കർത്താവിൻെറ ബാലശിക്ഷയിലും പഥ്യോപദേശത്തിലും പോററിവളർത്തുവിൻ' (എപ്പേസ്യ 6: 4) എന്നാണ വി. പൗലൂസ് അപ്പോസ്തോലൻ അനുശാസിക്കുന്നതു്. അതിനാൽ മക്കളോടുള്ള വാത്സല്യപൂർവമായ വർത്തനത്തിൽ അവരുടെ ഭാവിയെ അന്ധകാരമയമാക്കാതിരിക്കാൻ മാതാപിതാക്കൾ കരുതേണ്ടതാണു്.

അടുത്തലക്കത്തിൽ,

"സ്ത്രീ കുടുംബത്തിൽ"

---

# എക്യുമനിസം ഓർത്തഡോക്സ് കണ്ണുകളിൽ

(റവ. ഡാക്ടർ സി. ററി. ഈപ്പൻ)

കഴിഞ്ഞ ഏതാനും കൊല്ലങ്ങളായി ക്രിസ്തീയസഭയിലുള്ള ഭിന്നതകളും അവിശ്വാസികളുടെ കണ്ണുകളിൽ ക്രിസ്ത്യൻ ശക്തികൾക്കുള്ള വിഘടിതാവസ്ഥയും, കർത്താവായ യേശുക്രിസ്തു ഏകദൈവമെന്നു് ഏററുപറയുകയും അതേസമയം ഏകദൈവത്തെ ആരാധിക്കുന്നവർ തമ്മിൽ ഐക്യമില്ലാതിരിക്കുന്ന സ്ഥിതിയും 'ലോകം വിശ്വസിപ്പാൻ അവർ എല്ലാവരും ഒന്നാകേണ്ടതിനു്, പിതാവേ! നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിനു്'' ഒന്നാകണമെന്നുള്ള കർതൃപ്രാർത്ഥനയുടെ നേരെയുള്ള അവഹേളനമാണെന്ന ബോധ്യം വർദ്ധിച്ചുവരികയാണു്. എല്ലാവരുടെയും ഐക്യത്തിനുവേണ്ടി ഓർത്തഡോക്സ് സഭ എന്നും പ്രാർത്ഥിച്ചുകൊണ്ടാണിരുന്നിട്ടുള്ളതു്. ഇപ്പോഴും അങ്ങനെതന്നെ ആ ഐക്യത്തിനുവേണ്ടിയുള്ള എല്ലാ ശ്രമങ്ങളെയും ആ സഭ സന്തോഷത്തോടെ സ്വാഗതം ചെയ്യുകയുമാണു്. സഭയുടെ നാഥനായ യേശുക്രിസ്തു തന്നിൽ വിശ്വസിക്കുന്ന എല്ലാവരും ഒരു ശരീരമായിത്തീരണമെന്നും വിശ്വാസത്തിലും സ്നേഹത്തിലും ജീവിതത്തിലുമുള്ള ഐക്യത്തിനു് സാക്ഷ്യം വഹിക്കണമെന്നും ആഗ്രഹിക്കുന്നു. എക്യുമനിക്കപ്രസ്ഥാനം ആധുനിക ലോകത്തിൽ നിലവിലിരിക്കുന്ന അനൈക്യത്തെപ്പററിയുള്ള പരമാർത്ഥ ദുഃഖത്താലും അതിനനുസരണമായി ഐക്യത്തിനുള്ള ആഗ്രഹത്താലും പ്രേരിതമാകയാൽ നല്ലതും സ്വീകാര്യവുമാണു്. അക്കാരണത്താൽ ഓർത്തഡോക്സ് സഭയുടെ എല്ലാ വിഭാഗങ്ങളും അതിൽ ഭാഗഭാക്കുകളാകുന്നു

എക്യുമനിക്കപ്രസ്ഥാനത്തിൻെറ മററു ചില വശങ്ങളെപ്പററി ചിന്തിക്കുമ്പോൾ, അതായതു വിശക്കുന്നവരെ തീററുന്നതിനും പീഡിതർക്കു വിമുക്തി നൽകുന്നതിനും രാഷ്ട്രീയമായ നിരൂപണങ്ങൾ ചെയ്യുന്നതിനും കൂടുതൽ നീതിപൂർവ്വകമായ സാമൂഹ്യവ്യവസ്ഥിതി കെട്ടിപ്പടുക്കുന്നതിനുമുള്ള ശ്രമങ്ങൾ ആവശ്യവും ഉപയോഗപ്രദവുമാണെങ്കിലും അവ വിശ്വാസപരമായ ഐക്യത്തിനുള്ള ശ്രമത്തിൽനിന്നും വ്യത്യസ്ഥമാണെന്നു് ഓർത്തഡോക്സ് സഭ വിശ്വസിക്കുന്നു. വിശ്വാസത്തെ സംബന്ധിക്കുന്ന കാര്യങ്ങൾ ലോകത്തിൻെറ മാനദണ്ഡത്തിൽനിന്നുമല്ല തീരുമാനിക്കപ്പെടേണ്ടതു്.

എക്യുമനിക്കപ്രസ്ഥാനത്തിൻെറ പരമമായ ലാക്കു് ഒരു 'ശരീര'ത്തിലുള്ള യോജിപ്പിനുവേണ്ടിയുള്ളതാണു്. യഥാർത്ഥമായ ഐക്യം എല്ലാററിലും മേലായി വിശ്വാസഐക്യത്തിലും സഭ പരിരക്ഷിച്ചുപോരുന്ന എല്ലാ വേദഗ്രന്ഥങ്ങളുടെയും പാരമ്പര്യങ്ങളുടെയും സ്വീകരണത്തിലുമാണു എന്നു് ഓർത്തഡോക്സ് സഭ അസന്ദിഗ്ദ്ധമായി വിശ്വസിക്കുന്നു. നമ്മിൽനിന്നും വേർപെട്ടുനിൽക്കുന്ന സഹോദരന്മാരോടുള്ള യഥാർത്ഥസ്നേഹം, നമ്മെ ഭിന്നിപ്പിക്കുന്ന സംഗതികളെ നിശ്ശബ്ദമാക്കുകയല്ല, ധൈര്യപൂർവ്വം സത്യത്തെ സാക്ഷിക്കുന്നതിലാണു സ്ഥിതിചെയ്യുന്നതു്. സത്യത്തെ മറികടന്നുള്ള സമീപനം യഥാർത്ഥമായ സമാധാനം കൈവരുത്തുകയില്ല. ആ സത്യം എല്ലാവർക്കും അനുഭവബോദ്ധ്യമാക്കാനുള്ള പൊതു ശ്രമം ഐക്യത്തിനു സഹായകരമായിരിക്കും. ഈ രൂപത്തിലാണു് ഓർത്തഡോക്സ് സഭ എക്യുമനിക്കപ്രസ്ഥാനത്തിലുള്ള സഹകരണം മനസ്സിലാക്കിയിട്ടുള്ളതു്. ആ സത്യത്തെ ഗ്രഹിക്കുന്നതിനു് എല്ലാവരെയും ആഹ്വാനംചെയ്യുന്നതു് അതു ഞങ്ങളുടെ സ്വന്തം എന്ന നിലയിലല്ല എന്നാലോ സഭ സത്യത്തിൽ കെട്ടിപ്പടുത്തിട്ടുള്ളതുകൊണ്ടാണു്. എന്നുമാത്രമല്ല എല്ലാവരുടെയും രക്ഷയ്ക്കുവേണ്ടി സഭ അതു പ്രഖ്യാപിക്കുന്നതുകൊണ്ടുംകൂടിയാണു്.

എക്യുമനിക്കപ്രസ്ഥാനത്തിൽ ഐക്യത്തെപ്പററിയുള്ള വേറൊരു ധാരണയുമുണ്ടു്. ഈ ധാരണയ്ക്കാണിപ്പോൾ പ്രാബല്യം കൂടിവരുന്നതു്. അതനുസരിച്ചു വിശ്വാസത്തിലേക്കുള്ള ഐക്യത്തിനു വലിയ പ്രാബല്യമില്ല. വിശ്വാസപരവും കാനോനികവുമായ സംഗതികൾ താരതമ്യേന പ്രാധാന്യമുള്ളവയല്ലത്രേ! ഇപ്പോൾതന്നെ ഐക്യമുണ്ടു്; ആ ഐക്യത്തെ പ്രവൃത്തികളിൽക്കൂടെ പ്രകടമാക്കണമെന്നേയുള്ളു എന്നാണു് ആ അഭിപ്രായഗതി. ഈ സമീപനം എക്യുമനിക്കപ്രസ്ഥാനത്തെപ്പററി ഓർത്തഡോക്സ് സഭയുടെ ധാരണയിൽനിന്നും വിഭിന്നമാണു്.

ഈ രണ്ടു സമീപനങ്ങളുടെയും വ്യത്യാസം

ബാലരംഗം

# യേശുനാഥൻെറ പൂന്തോട്ടം

കുഞ്ഞനുജന്മാരേ...കുഞ്ഞനുജത്തിമാരേ...

യേശുനാഥൻെറ പൂന്തോട്ടത്തിൽ നാം ഒന്നിച്ചുകൂടിയിട്ട് എത്രയെത്ര നാളുകൾ ആയി? കഥകളും പാട്ടുകളും ആയി കഴിഞ്ഞുകൂടിയ ആ നല്ല ദിവസങ്ങൾ നിങ്ങൾ ഓർമ്മിക്കുന്നുണ്ടോ?

ഇനിയും നമുക്ക് കൂടെക്കൂടെ യേശുനാഥൻെറ പൂന്തോട്ടത്തിൽ സമ്മേളിക്കാം. പാട്ടുപാടാം.. കഥ പറയാം..പൊട്ടിച്ചിരിക്കാം..കുഞ്ഞാടുകളെപ്പോലെ കൂത്താടിക്കളിക്കാം; എന്താ സമ്മതമല്ലേ?

'കുഞ്ഞിച്ചായൻ ഞങ്ങളെ മറന്നുപോയോ' ഒരു കുഞ്ഞനുജൻ കുറച്ചുദിവസങ്ങൾക്കുമുമ്പ് കുഞ്ഞിച്ചായനോടു ചോദിച്ചു. 'മലങ്കരസഭ'യിലെ ആയിരമായിരം കുഞ്ഞനുജന്മാരും കുഞ്ഞനുജത്തിമാരും ഒന്നിച്ചുനിന്ന് ചോദിക്കുന്ന ചോദ്യമാണെന്ന് കുഞ്ഞിച്ചായനു തോന്നി. ആ കുഞ്ഞനുജനോടു മാത്രമല്ല മലങ്കരസഭയിലെ ആയിരമായിരം അനുജന്മാരോടും അനുജത്തിമാരോടും കുഞ്ഞിച്ചായൻ വിളിച്ചുപറയട്ടെ.

'എൻെറ അനുജന്മാരേ..അനുജത്തിമാരേ.. കുഞ്ഞിച്ചായൻ നിങ്ങളെ മറക്കില്ല.ഒരിക്കലും.. ഒരിക്കലും..'.

ഇനി ബാലപംക്തി മുടക്കാതിരിക്കാൻ കുഞ്ഞിച്ചായൻ ശ്രമിക്കാം പത്രാധിപന്മാരു

---

പ്രകടമാകുന്നതു് പരസ്പരമുള്ള കുർബ്ബാനാനുഭവത്തിലും (inter communion) യോജിച്ചുള്ള കുർബ്ബാനാനുഷ്ഠാനത്തിലും (concelebration) മാണ്. ഓർത്തഡോക്സ്സഭയുടെ വിശ്വാസമനുസരിച്ചു പരസ്പരമുള്ള കുർബ്ബാനാനുഭവം ഐക്യത്തിൻെറ ഉച്ചകോടിയാണ്, ഐക്യത്തിൽ നിന്നാവിർഭൂതമാകേണ്ടതാണതു്. മററുക്രിസ്ത്യാനികളുമായി ഈ ഉന്നതഐക്യത്തിനു ഞങ്ങൾ ആഗ്രഹിക്കയാണ്. എന്നാൽ ഇന്നേയോളം അതു സാദ്ധ്യമായിട്ടില്ല. ഓർത്തഡോക്സ്ബോദ്ധ്യത്തിൽ പറയുകയാണെങ്കിൽ കൂട്ടുചേർന്നുള്ള കുർബ്ബാനാനുഷ്ഠാനമോ, കൂട്ടുചേർന്നുള്ള കുർബ്ബാനാനുഭവമോ കൂദാശകളിലുള്ള സംബന്ധമോ, അനുവദനീയമല്ലാ. കാരണം ഐക്യത്തിൽനിന്നു മാത്രമെ ഇവ ഉത്ഭൂതമാകാൻ പാടുള്ളു. അനിയന്ത്രിതമായി നാം ഇവയിൽ ഏർപ്പെട്ടാൽ നമ്മെത്തന്നെയും മററുള്ളവരെയും വഞ്ചിക്കയായിരിക്കും.

ഇക്കാരണങ്ങളാൽ എക്യുമനിക്കൽ പ്രസ്ഥാനങ്ങളോടനുബന്ധിച്ചു നടത്തപ്പെടുന്ന പൊതുപ്രാർത്ഥനകൾ സഭയുടെ ഔദ്യോഗികആരാധനകളിൽനിന്നും വ്യത്യസ്തമാണെന്നു മനസ്സിലാക്കിയിരിക്കേണ്ടതാണ്. ഔദ്യോഗിക ആരാധനക്രമം സഭയുടെ മൌലികമായ ഏകത്വത്തെ അത്രെ സൂചിപ്പിക്കുന്നതു്. അല്ലാതെ മനുഷ്യപ്രകാരമുള്ള അഭിപ്രായഐക്യത്തെയല്ല. ഓർത്തഡോക്സല്ലാത്ത സഭകളുമായി പ്രാർത്ഥനകളിലും കോൺഫ്രൻസുകളിലും ഏർപ്പെടുമ്പോൾ ഓർത്തഡോക്സ് പുരോഹിതർ ഔദ്യോഗിക സ്ഥാനവസ്ത്രങ്ങൾ ധരിച്ചുകൂടാത്തതാകുന്നു. അതുപോലെ ഓർത്തഡോക്സ് അല്ലാത്ത സഭകളിലെ പുരോഹിതരെ വിവാഹം, ശവമടക്കം മുതലായ ശുശ്രൂഷകളിലേക്കു് ഔദ്യോഗികമായി ക്ഷണിച്ചുകൂടാത്തതാകുന്നു. ഓർത്തഡോക്സിതരരെ ഔദ്യോഗികശുശ്രൂഷകളിൽ മദ്ബഹാകളിൽ നില്ക്കാൻ ക്ഷണിച്ചുകൂടാത്തതുമാകുന്നു.

ഈ നിയമങ്ങൾ ഓർത്തഡോക്സിതരസഭകളോടുള്ള സ്നേഹക്കുറവിൻെറ ലക്ഷണമായി പരിഗണിച്ചുകൂടാ. നേരെമറിച്ച് യഥാർത്ഥസ്നേഹം കപടഭക്തിയോടും ചതിവിനോടും പൊരുത്തപ്പെടാത്തതിനാലാണ്. വെറും ബാഹ്യകാര്യങ്ങളിലുള്ള പങ്കാളിത്വം യഥാർത്ഥ ഐക്യത്തോടു നമ്മെ അടുപ്പിക്കയല്ല, കാരണം അതു് ഐക്യത്തിൻെറ യഥാർത്ഥനിലയെ മറക്കുക ആകുന്നു.

സ്വാതന്ത്ര്യവും സഹിഷ്ണുതയും സത്യത്തിൻെറ സ്ഥാപനത്തിനു സഹായമായിരിക്കണം. അവ രണ്ടും നിരുത്തരവാദിത്വത്തിനും സൂക്ഷ്മമില്ലാഴികയ്ക്കും നമ്മെ പ്രേരിപ്പിക്കരുത്. സത്യത്തിൻെറയും ഐക്യത്തിൻെറയും സ്ഥാപനത്തിന് അവ സഹായിക്കണം. ക്രിസ്തുവിൻെറ സ്നേഹം ക്രിസ്തുവിൻെറ സഭയുടെ സത്യാവസ്ഥയിൽനിന്നും വേർപെട്ടതല്ല. കാതോലികവും അപ്പോസ്തോലികവുമായ ഏക വിശുദ്ധസഭയിൽ നാം എല്ലാം ഒന്നിക്കണം.

(അമേരിക്കയിലെ റഷ്യൻ മെട്രോപ്പോലിയായുടെ കൌൺസിലിൻെറ ഒരു പ്രസ്താവനയിൽനിന്നും സംഗ്രഹിച്ചതു്.)

ായി ആലോചിച്ച് നിങ്ങളുടെ കലാവാസന കളെ വളർത്താൻ പുതിയ പരിപാടികൾ നടപ്പിലാക്കയും ചെയ്യാം. എന്താ സന്തോഷമല്ലേ? ഹായ്! ഇതു കേട്ടപ്പോൾ തുള്ളിച്ചാടാൻ തോന്നുന്നു. ഇല്ലേ?

മനോഹരമായ ഒരാശ്രമത്തിൽ ഇരുന്നുകൊണ്ടാണ് കുഞ്ഞിച്ചായൻ ഈ കത്ത് എഴുതിത്തുടങ്ങുന്നത്. ഇതിനു മുമ്പ് പലപ്പോഴും ഈ ആശ്രമത്തെപ്പററി കുഞ്ഞിച്ചായൻെറ കത്തുകളിൽ പറഞ്ഞിട്ടുണ്ട്.

പളുങ്കുമണികൾ വാരിവിതറിക്കൊണ്ട് കുതിച്ചുചാടുന്ന ഒരു വെള്ളച്ചാട്ടം ഇവിടെയുണ്ട്. ഇവിടെയിരിക്കുമ്പോൾ മഴത്തുള്ളികളുടെ നൈർമ്മല്യം ഉള്ള അനുജന്മാരെയും അനുജത്തിമാരെയുംപററിയാണ് കുഞ്ഞിച്ചായൻ ചിന്തിക്കുന്നതു്.

ഇവിടെയിരുന്നപ്പോൾ ഒരു പഴയ കഥ കുഞ്ഞിച്ചായൻ ഓർത്തുപോയി. രാജകുമാരിയുടെയും കുഞ്ഞിക്കാററിൻെറയും കഥ.

പണ്ട് പണ്ട് ഒരു രാജ്യത്ത് സുന്ദരിയായ ഒരു രാജകുമാരിയുണ്ടായിരുന്നു. പൂക്കളും പൂമ്പാററകളും അവളുടെ കൂട്ടുകാരിയായിരുന്നു. പറവകളെയും പൈതങ്ങളെയും അവൾ സ്നേഹിച്ചിരുന്നു. ഒരിക്കൽ കുസൃതിയായ ഒരു കുഞ്ഞിക്കാററ് കുന്നുകളിലും താഴ്വരകളിലും ചുററിക്കറങ്ങിയശേഷം കൊച്ചുരാജകുമാരിയുടെ തോട്ടത്തിലെത്തി. പനിനീർപ്പൂക്കളെ കണ്ടപ്പോൾ കാററിനു വളരെ സന്തോഷംതോന്നി. ആ പൂക്കളോട് കുഞ്ഞിക്കാററ് ചോദിച്ചു.

'പൂക്കളേ..പനിനീർപ്പൂക്കളേ നിങ്ങളെക്കാൾ ഭംഗിയുള്ളവരായി ലോകത്തിൽ മററാരുണ്ട്?' ആ പൂക്കൾ ഒന്നുചേർന്നു പറഞ്ഞു. 'കൊച്ചു രാജകുമാരിയുണ്ട്'.

ലില്ലിപ്പൂക്കളുടെ അടുത്തേക്കാണ് കുഞ്ഞിക്കാററ് പിന്നീട് പറന്നുപോയതു്.

'പൂക്കളേ..ലില്ലിപ്പൂക്കളേ..നിങ്ങളെക്കാൾ വിശുദ്ധിയുള്ളവരായി മററാരുണ്ട്?'

ലില്ലിപ്പൂക്കളുടെ ഉത്തരം കേട്ടപ്പോൾ കുഞ്ഞിക്കാററിനു് അത്ഭുതംതോന്നി. കൊച്ചുരാജകുമാരിയെ കാണാൻ കുഞ്ഞിക്കാററ് രാജകൊട്ടാരത്തിലേക്ക് പറന്നുചെന്നു. പനിനീർപ്പൂവിനെക്കാൾ സൗന്ദര്യവും ലില്ലിപ്പൂവിനെക്കാൾ വിശുദ്ധിയും ഉള്ള രാജകുമാരിയെ കുഞ്ഞിക്കാററ് കണ്ടെത്തി.

കുസൃതിയായ കുഞ്ഞിക്കാററിനെപോലെ കുഞ്ഞിച്ചായൻ പലപ്പോഴും പൂക്കളോടും പൂമ്പാററകളോടും പല ചോദ്യങ്ങളും ചോദിച്ചിട്ടുണ്ട്.

ലോകത്തിലേക്കേററം സൗന്ദര്യവും വിശുദ്ധിയും ഉള്ളതെന്തെന്ന് കുഞ്ഞിക്കാററ് കുഞ്ഞിച്ചായനോടു ചോദിച്ചാൽ നിങ്ങളുടെ ഓരോരുത്തരുടെയും അടുത്തേക്ക് ഞാൻ കുഞ്ഞിക്കാററിനെ പറഞ്ഞയക്കും. മടങ്ങിവരുമ്പോൾ ഞാൻ കുഞ്ഞിക്കാററിനോടു ചോദിക്കും.

'യേശുനാഥൻെറ പൂന്തോട്ടത്തിലെ ഈ ഓമനപ്പൂക്കളെക്കാൾ സുന്ദരമായി മറെറന്തെങ്കിലും നിനക്കു കണ്ടെത്താൻ കഴിഞ്ഞിട്ടുണ്ടോ' എന്ന്.

കുഞ്ഞിക്കാററ് കുഞ്ഞിച്ചായൻെറ അഭിപ്രായത്തെ ശരിവയ്ക്കും. വിശുദ്ധിയുടെയും സൗന്ദര്യത്തിൻെറയും നിറകുടങ്ങളായ ഓമനക്കിടാങ്ങളേ, നിങ്ങൾ നിങ്ങളുടെ കൊച്ചുകണ്ണുകൾ കൊണ്ട് ഈ വലിയ ലോകത്തെ നോക്കിക്കാ

# പത്തുലക്ഷം രൂപാ തന്നാൽ എന്തുചെയ്യും?

(പൗലേ)

കാലിഫോർണിയായിൽ എതോ ഒരു പള്ളിയിൽ ഒരിക്കൽ ഒരു പട്ടക്കാരൻ ചെയ്ത പ്രസംഗത്തെക്കുറിച്ച് പൗലേ എവിടെയോ വായിച്ചതായി ഓർക്കുന്നു. 'എനിക്കു 10 ലക്ഷം ഡോളർ ഉണ്ടായിരുന്നു എങ്കിൽ' എന്നതായിരുന്നു പ്രസംഗവിഷയം. ആ പ്രസംഗം ശ്രവി

---

ണകയാണ്. ഞങ്ങളെ ഓരോരുത്തരെയും നിങ്ങൾ സൂക്ഷിച്ചുനോക്കുന്നുണ്ട്.

അദ്ധ്യാപകരെയും മാതാപിതാക്കളെയും പുരോഹിതന്മാരെയും, നേതാക്കന്മാരെയും, മന്ത്രിമാരെയും എല്ലാം കൊച്ചു കണ്ണുകൾകൊണ്ടു സൂക്ഷിച്ചു കാണാൻ നിങ്ങൾക്കു കഴിയും. ഞങ്ങൾ കാട്ടുന്ന മാതൃകകളാണ് നിങ്ങൾ ജീവിതത്തിൽ പകർത്തുന്നത്. ഞങ്ങൾക്കു തെററുപററുമ്പോൾ നിങ്ങൾക്കും തെററു പററുന്നു. ഞങ്ങൾ കാട്ടുന്ന തെററായ മാതൃകകൾ ഒരിക്കലും നിങ്ങൾ ജീവിതത്തിൽ പകർത്തരുത്. പക്ഷേ മുതിർന്നവരായ ഞങ്ങൾ പറയുന്ന നല്ല വാക്കുകൾ നിങ്ങൾ കേൾക്കണം. നല്ല പാഠങ്ങൾ പഠിക്കണം.

ഞങ്ങൾ ചീത്ത മാതൃകകൾ കാട്ടുമ്പോൾ യേശുനാഥന്റെ കണ്ണുകളിലേക്കു് നിങ്ങൾ സൂക്ഷിച്ചു നോക്കണം. യേശുനാഥൻ ഒഴികെ ആരും തെററുകൾ ചെയ്യാത്തവരില്ല. ഏററവും നല്ല മാതൃക യേശുനാഥൻ നമുക്കു ചൂണ്ടിക്കാണിച്ചുതരും.

ഒരു കഥകൂടി കുഞ്ഞിച്ചായൻ പറയാം. നിങ്ങൾ ഈസോപ്പിനെക്കുറിച്ചു കേട്ടിട്ടുണ്ടോ? വളരെക്കാലങ്ങൾക്കു മുമ്പു് ഗ്രീസിൽ ജീവിച്ചിരുന്ന ഒരടിമയായിരുന്നു ഈസോപ്പ്. നല്ല നല്ല ഗുണപാഠങ്ങൾ ഉള്ള കഥകൾ പറയാൻ ഈസോപ്പ് സമർത്ഥനായിരുന്നു. ഈസോപ്പിന്റെ കഥകൾ ഈസോപ്പുകഥകൾ എന്ന പേരിൽ അറിയപ്പെടുന്നു. സിംഹവും പുലിയും ആടും, കടുവായും, പട്ടിയും, കുറുക്കനും, എലിയും, പൂച്ചയും എല്ലാം ഈസോപ്പുകഥകളിലെ കഥാപാത്രങ്ങളാണ്. ലോകത്തെങ്ങുമുള്ള കുട്ടികൾക്ക് ഈസോപ്പുകഥകൾ വളരെ ഇഷ്ടമാണ്. ഈസോപ്പുകഥകളിൽ ഒന്നാണ് കുഞ്ഞിച്ചായൻ ഇപ്രാവശ്യം പറയാനാഗ്രഹിക്കുന്നത്.

ഒരിക്കൽ ഒരു വലിയ ഞണ്ടു് അതിന്റെ കുഞ്ഞിനോടു പറഞ്ഞു:

'കുഞ്ഞേ! നീ എന്താണ് എപ്പോഴും പുറകോട്ടുതന്നെ നടക്കുന്നതു്? മററു ജന്തുക്കളെല്ലാം മുൻപോട്ടു നടക്കുന്നതു് നീ കാണുന്നില്ലേ?'

ആ കുഞ്ഞുഞണ്ടു് ശ്രദ്ധയോടുകൂടി അപ്പച്ചന്റെ വാക്കുകൾ കേട്ടു. അതിനുശേഷം ആ കുസൃതിക്കുട്ടൻ പറഞ്ഞു:

'എന്റെ പ്രിയപ്പെട്ട അപ്പച്ചാ! നേരെ നടക്കുന്നതു് എങ്ങിനെയാണെന്നു് അപ്പച്ചൻ ഒന്നു കാണിച്ചുതരാമോ? എന്നാൽ തീർച്ചയായും ഞാൻ മുൻപോട്ടുതന്നെ നടന്നുകൊള്ളാമെന്നു് സത്യം ചെയ്യാം'.

കുഞ്ഞുഞണ്ടിന്റെ വാക്കുകൾകേട്ട് വലിയ ഞണ്ടു നാണിച്ചുപോയി. മുതിർന്നവരായ ഞങ്ങൾ എല്ലാം വലിയ ഞണ്ടിനെപ്പോലെ നിങ്ങളെ ഉപദേശിക്കയാണ്. ഉപദേശത്തെക്കാൾ ഉത്തമം പ്രവൃത്തിയാണെന്ന സത്യം ഞങ്ങൾ മറന്നുപോകുന്നു.

'അദ്ധ്യാപകസമരം സിന്ദാബാദ്' എന്നു വിളിച്ചുപറഞ്ഞുകൊണ്ടു് നിങ്ങളുടെ അദ്ധ്യാപകർ തെരുവിൽ ഇറങ്ങുമ്പോൾ 'വിദ്യാർത്ഥി ഐക്യം സിന്ദാബാദ്' എന്നു നിങ്ങൾ വിളിച്ചുകൂവുന്നു. നിങ്ങളെ ഞങ്ങൾക്ക് എങ്ങനെ തെററു പറയാൻ കഴിയും?

കുഞ്ഞിച്ചായനു് ഒന്നു മാത്രമേ നിങ്ങളോടു പറയുവാനുള്ളു. മുതിർന്നവർ കാട്ടുന്ന നല്ല മാതൃകകൾ മാത്രം ജീവിതത്തിൽ പകർത്തുക; ചീത്ത മാതൃകകളെ തള്ളിക്കളയുക.

പക്ഷെ അവരുടെ നല്ല ഉപദേശങ്ങളെ നിങ്ങൾ കേൾക്കണം; അനുസരിക്കണം. യേശുനാഥന്റെ തോട്ടത്തിലെ ഓമനക്കിടാങ്ങളേ, നിങ്ങൾ പഠിച്ചുപഠിച്ചു മിടുക്കരാവുക. നല്ലവരായി വളരുക. നിങ്ങൾ വലിയവരായിത്തീരുമ്പോൾ നിങ്ങളുടെ അനുജന്മാർക്കും അനുജത്തിമാർക്കും നല്ല മാതൃകകൾ കാട്ടിക്കൊടുക്കുക............

ശേഷം അടുത്തതിൽ

നല്ല ആശംസകളോടെ,

നിങ്ങളുടെ **കുഞ്ഞിച്ചായൻ**.

ച്ചുകൊണ്ടിരുന്ന ഒരു കോടീശ്വരൻ പ്രസംഗാനന്തരം പത്തു ലക്ഷം ഡോളറിന്റെ ഒരു ചെക്ക് പ്രസംഗകനെ ഏല്പിച്ചിട്ട് തന്റെ പരിപാടി പ്രാവർത്തികമാക്കിക്കൊള്ളുവാൻ പറഞ്ഞിട്ട് പോയിപോലും. പൗലേ ഭാഗ്യക്കുറി ടിക്കററെടുക്കാറില്ല. അതിൽ വിശ്വസിക്കുന്നുമില്ല. മനസ്സോടെ ആരെങ്കിലും പത്തു ലക്ഷം രൂപാ തന്നാൽ അതു വാങ്ങി ഒരു ട്രസ്ററുണ്ടാക്കുവാനോ, നല്ല കാര്യം ചെയ്‌വാനോ തയ്യാറുള്ളവരെ കണ്ടുപിടിക്കാനുള്ള ഒരു ശ്രമവുമായി പൗലേ ചിലരെ സമീപിച്ചു. ആരുടെയും പേർ വെളിപ്പെടുത്താൻ നിവൃത്തിയില്ലാത്തതിനാൽ ഇംഗ്ലീഷിലെ അക്ഷരമാലയനുസരിച്ച് അവർക്ക് പേരിടുകയാണ്. വായനക്കാരൻ ഇതിൽ ഏതക്ഷരക്കാരനാണെന്നു സ്വയപരിശോധന നടത്തുന്നതു നന്നായിരിക്കും.

എ: 'എനിക്ക് ഒരു നല്ല വീടില്ല, പെൺകുട്ടികളെ രണ്ടുപേരെ കെട്ടിക്കാനുണ്ട്. ഞാൻ ഒരുലക്ഷം രൂപാ ചെലവഴിച്ച് ഒരു വീടു വയ്ക്കും. ഓരോ ലക്ഷം രണ്ടു പെൺകുഞ്ഞുങ്ങളുടെ സ്ത്രീധനത്തിനും വിവാഹച്ചെലവുകൾക്കുമായി മാററിവയ്ക്കും. ബാക്കി ഏഴു ലക്ഷം കൊടുത്ത് എന്റെ ഏകമകനുവേണ്ടി ഒരു നല്ല ഏലത്തോട്ടം വാങ്ങുകയോ, മല വാങ്ങി ഏലംകൃഷി നടത്തുകയോ ചെയ്യും.

ബി: എന്റെ പേര് ആൻറണി എന്നാണ്. ഞാൻ പത്തു ലക്ഷവും സാധുക്കൾക്കായി വിതരണം ചെയ്യുവാനാണിഷ്ടപ്പെടുന്നതെങ്കിലും എന്റെ ഏക സഹോദരിയുടെ ചെലവിനായി അവളെ ചേർത്തിട്ടുള്ള മഠത്തിന് അതിൽ കുറെ രൂപാ ഏൽപിക്കും. പിന്നീട് ഞാൻ പ്രാർത്ഥനയിലും ധ്യാനത്തിലും ആയുസ്സ് ധന്യമാക്കാൻ വനത്തിൽ പോകും.

സി: പൗലോസിനെപ്പോലെ ഞാൻ ഒരു കാലത്തു സുവിശേഷവിരോധിയായിരുന്നു. ഡമസ്ക്കോസിന്റെ പടിവാതുക്കൽവച്ച് പൗലൂസിനെന്നപോലെ, ക്രിസ്തു എനിക്ക് യഥാർത്ഥ രക്ഷകനും, കർത്താവും ദൈവവുമായി അനുഭവപ്പെട്ടു. ആ രക്ഷകനെ ലോകം മുഴുവനും കാണിക്കുകയെന്ന ഏക ഉദ്ദേശമേ എനിക്കുള്ളു. ക്രൂശിക്കപ്പെട്ടവനും ഉയിർത്തവനുമായ യേശുക്രിസ്തുവിന്റെ മഹത്വമുള്ള സുവിശേഷത്തിന്റെ സാക്ഷികൾ എവിടെയെല്ലാമുണ്ടോ അവരുടെ വേലയ്ക്കായി ഞാൻ മുഴുവൻതുകയുംചെലവാക്കും.

ഡി: ഞാൻ സുറിയാനിസമുദായത്തിൽ വലിയ ഒരു ഇടവകയിൽപെട്ട വ്യക്തിയാണ്. സമുദായത്തിലെ ഏററം മെച്ചപ്പെട്ട പള്ളിയെക്കാൾ വലിയ ഒരു പള്ളിയും, ഒരു ആശുപത്രിയും പണിയുവാൻ ഞങ്ങൾക്കുള്ളതും പത്തു ലക്ഷവും ചെലവഴിക്കും. ഇവിടെ ഇതു രണ്ടും അത്യാവശ്യമോ എന്ന ചോദ്യം പൗലേ എന്തിനാണു ചോദിക്കുന്നത്. ഞങ്ങളുടെ പണം ഞങ്ങളുടെ ഇഷ്ടംപോലെ ചെലവഴിക്കാൻ ഞങ്ങൾക്കു സ്വാതന്ത്ര്യമില്ലേ? മററനേക സ്ഥലത്തുള്ള വിശ്വാസികൾ ഇട്ട നേർച്ചയായതുകൊണ്ട് സഭയുടെ പൊതുനന്മയ്ക്കായാണു ചെലവഴിക്കേണ്ടതെന്ന വാദവും ഞങ്ങൾ സ്വീകരിക്കുന്നില്ല. സുറിയാനി സമുദായത്തിലെ വലിയ ചില പള്ളികളിൽ സ്വരൂപിച്ചുവച്ചിരിക്കുന്ന പണം സഭയുടെ പൊതുനന്മയ്ക്കായി ചെലവഴിക്കാത്തിടത്തോളം ഞങ്ങൾ മാത്രം മഠയന്മാരാകാൻ തയ്യാറില്ല. വൈദികസെമിനാരിക്ക് അവരെല്ലാം കൊടുക്കുമെങ്കിൽ ഞങ്ങളും കൊടുക്കാം; ഏതു സ്ഥാപനമാണെങ്കിലും ഞങ്ങളുടെ സ്ഥലത്തായിരിക്കണമെന്നു ഞങ്ങൾക്കു നിർബന്ധമാണ്.

ഇ: ഞാൻ ഒരു യുക്തിവാദിയാണ്. മതത്തിനും ദൈവത്തിനും എതിരായി പുസ്തകങ്ങൾ അടിച്ചിറക്കുവാൻ ഒരു പ്രസ്സും പ്രസിദ്ധീകരണശാലയും, കറസ്പോണ്ടൻസ് കോഴ്സും തുടങ്ങുവാൻ ഞാൻ ആ പത്തുലക്ഷവും ഉപയോഗിക്കും. 'ക്രിസ്തു ഒരു മനുഷ്യൻ' മാത്രമായിരുന്നു എന്ന് എന്റെ പുസ്തകം വായിക്കുന്നവരറിഞ്ഞാൽ അവർ രക്ഷ പ്രാപിക്കും. ആ പുസ്തകം ബൈബിളിനെ തോൽപിക്കും.

പൗലേ: താങ്കളെക്കാൾ വലിയ ഇംഗർസോളും ബട്രാണ്ട് റസ്സലും തോററിടത്തു് താൻ ജയിക്കുമോ?

ഇ: തോററാലും ജയിച്ചാലും ഞാൻ യുദ്ധം ചെയ്യും.

എഫ്: ഞാൻ വേദപുസ്തകസമൂഹത്തിന് ആ പത്തു ലക്ഷവും കൊടുത്തിട്ട് ചൈനായിലും റഷ്യയിലും വേദപുസ്തകങ്ങൾ അതാതു ഭാഷകളിൽ എത്തിക്കുവാൻ ഏർപ്പാടു ചെയ്യും.

ജി: നക്സൽബാരികളായ ഞങ്ങൾക്ക് വിപ്ളവം നടത്തുവാനും വിപ്ളവശയങ്ങൾ പ്രചരിപ്പിക്കുവാനും ഞങ്ങളുടെ ഗറില്ലാകൾക്കും ഗൂഢസംഘങ്ങൾക്കും ആ പത്തു ലക്ഷവും സന്തോഷത്തോടുകൂടി കൊടുക്കും. ഉള്ളവരുടേതു പിടിച്ചുപറിക്കാതെ കിട്ടുമെന്നു പൗലേ പറയുന്നതിൽ ഞങ്ങൾക്കു വിശ്വാസമില്ല. സാമൂഹ്യനീതി നിയമംമൂലം വരുത്തുന്നതു വളരെ താമസിച്ചാകയാൽ ഞങ്ങൾക്ക് അങ്ങനെ കാത്തിരിക്കാൻ നിവൃത്തിയില്ല.

എച്ച്. പാവപ്പെട്ട കുഞ്ഞുങ്ങളിൽ സമത്ഥന്മാരായ അനേകർ കോളജുവിദ്യാഭ്യാസത്തിന് ആഗ്രഹിക്കുന്നെങ്കിലും അവക്ക് സാമ്പത്തികപരാധീനതയുള്ളതിനാൽ പഠിത്തം നിറുത്തി അലഞ്ഞുനടന്നു ചീത്തയായിത്തീരുന്നു, അവക്കായി ഒരു സ്ക്കോളർഷിപ്പ് ലോൺ ഫണ്ട് നടത്തുവാൻ ഒരു വിദ്യാഭ്യാസഫൗണ്ടേഷ്യൻ ഉണ്ടാക്കുവാൻ പത്തു ലക്ഷവും ഉപയോഗിക്കും. വിശ്വസ്ഥമായി അതു കൈകാര്യം ചെയ്താൽ 'പോയി പഠിപ്പിക്ക' എന്ന കർത്തൃകല്പന അത്രയുംമെങ്കിലും അനുസരിച്ച എന്ന സന്തോഷിക്കാമല്ലൊ. ഞാൻതന്നെ വളരെ ഞെരുങ്ങി പഠിച്ചവനാകയാൽ ഞെരുക്കമനുഭവിക്കുന്നവരുടെ യാതന എനിക്കല്ലെ അറിയാം. അവരുടെ നെട്ടവീർപ്പു കുറയ്ക്കുന്നതിൽ വലിയ സന്തോഷം വേറെ എന്താണ്?

ഐ. എനിക്ക് ഒരു മിഡിൽസ്കൂൾ ഉണ്ട്. അതു് ഹൈസ്കൂളും കോളജും ആക്കുവാൻ ആഗ്രഹമുണ്ടെങ്കിലും അദ്ധ്യാപകരോടു ഡൊണേഷൻ വാങ്ങുവാൻ ഇഷ്ടമില്ലാത്തതിനാൽ പ്രവർത്തനരഹിതനായി കഴിയുകയാണ്. നമ്മുടെ ആളുകൾ നിസ്വാത്ഥതയോടുകൂടി ദാനം ചെയ്യുന്നതിൽ വിമുഖരും സ്വാത്ഥതാല്പര്യങ്ങൾക്കായി ഏതു തുകയും കൊടുക്കുവാൻ സന്നദ്ധരുമായി കാണുന്നു. ഈ പശ്ചാത്തലത്തിൽ കൈക്കൂലിയായ കാപ്പിറേഷൻ ഫീസുവാങ്ങാതെ ഒരു മാതൃകാസ്ഥാപനം നടത്തിയാൽകൊള്ളാമെന്നുണ്ട്. അതിനായി ആ പത്തുലക്ഷവും ഞാൻ ചെലവഴിക്കും.

ജെ. അഭ്യസ്തവിദ്യരുടെ തൊഴിലില്ലായ്മയാണ് ഇന്നത്തെ നീറുന്ന പ്രശ്നം. തൊഴിലാളികൾക്കും മുതലാളിക്കും ഓഹരിയുള്ള തൊഴിൽസ്ഥാപനങ്ങൾ സ്ഥാപിച്ചെങ്കിൽ മാത്രമെ സ്ട്രൈക്കും ലോക്കൗട്ടും കുറയ്ക്കാൻ സാധിക്കൂ. മുടക്കുമുതലിൽ ഓഹരി വാങ്ങാൻ കാശില്ലാത്തവക്കു പണം കടം കൊടുക്കുന്ന ഒരു പ്രസ്ഥാനത്തോടുകൂടി ഞാൻ ഒരു നല്ല ഫാക്ടറി പണിതു് Consumer goods പലതും ഉണ്ടാക്കും.

കെ. പത്തു ലക്ഷത്തിൻെറ ദശാംശമായ ഒരു ലക്ഷം ഞാൻ ബാലഭവനങ്ങൾക്കും, കുഷ്ഠരോഗാശുപത്രികൾക്കും മററും കൊടുത്തിട്ട് ബാക്കി 9 ലക്ഷംകൊണ്ട് എൻെറ നാലു കുഞ്ഞുങ്ങൾക്കു വസ്തുവും, പുരയും, നിലവും എല്ലാം ഉണ്ടാക്കി സുഖമായി ജീവിക്കും.

എൽ. ആദായനികുതി വെട്ടിക്കുന്നവരോട് എനിക്കു വഴക്കാണ്. ആ പത്തുലക്ഷത്തിൻെറ ഒരു നല്ല അംശം ആദായനികുതിയായിപോകുമല്ലൊ. അതു പൊതുനന്മയ്ക്കും ആണല്ലൊ. എനിക്കു ബാക്കിയുള്ളതുമതി. ഞാൻ അതു് fixed deposit ആയി ബാങ്കിൽ ഇട്ടിട്ട് അതിൻെറ പലിശകൊണ്ടു സുഖമായി ജീവിക്കും.

എം. ഞാൻ ഒരു ആശ്രമാംഗമാകയാൽ കിട്ടുന്നതു മുഴുവൻ സുപ്പീരിയറെ ഏല്പിക്കുവാൻ ബാദ്ധ്യസ്ഥനാണ്. ആ പത്തു ലക്ഷവും ഞാൻ സുപ്പീരിയറെ ഏല്പിക്കും.

എൻ. ഞങ്ങളുടെ പള്ളി പൊളിച്ചുപണിയേണ്ട കാലമായിരിക്കുന്നു. പള്ളി വിശാലവും മനോഹരവുമായിരിക്കണമെന്നല്ലാതെ, ആകാശം മുട്ടത്തക്ക ഗോപുരവും ഒന്നും വേണ്ടാ. ഒരു ചെറിയ കരിശുംതൊട്ടി റോഡരികിൽ പണിയുന്നതിന് 3000 രൂപയിൽ കൂടുതൽ ആവശ്യമില്ല. പള്ളിക്കും കരിശുംതൊട്ടിക്കും ഒരു ലക്ഷം മതി. ബാക്കി 9 ലക്ഷം ആ ഇടവകാതിത്തിയിലുള്ള ഏവരെയും ഉയത്തുന്നതിന് ജാതിമതവ്യത്യാസംകൂടാതെ ചെലവഴിക്കും. തൊഴിലുപഠിച്ചവരെ ജോലിക്കായി എവിടെയെങ്കിലും വിടുക, എല്ലാ കുഞ്ഞുങ്ങൾക്കും വിദ്യാഭ്യാസസൗകര്യമുണ്ടാക്കുക, കെട്ടിക്കുവാൻ പ്രായമായ പെൺകുഞ്ഞുങ്ങൾക്ക് വിവാഹത്തിനായി ഫണ്ടു കൊടുക്കുക, ഒരു ചെറിയ തൊഴിൽശാലയോ തീപ്പെട്ടിഫാക്ടറിയോ ഉണ്ടാക്കുക, തയ്യൽയന്ത്രങ്ങൾ വാങ്ങി പലക്കു കൊടുക്കുക, വീടില്ലാത്തവക്കു വീടുവച്ചുകൊടുക്കുക ഇത്യാദി പല കാര്യങ്ങൾ ചെയ്യും.

ഒ. ഓത്തഡോക്സ്സഭയ്ക്കു് ഒരു പബ്ളിഷിംഗ്ഹൗസ് ഇല്ലാത്തതിൻെറ ലജ്ജ തീക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. നല്ല ദൈവശാസ്ത്രജ്ഞന്മാർ നമുക്കുണ്ട്. അവരുടെ പല ഗ്രന്ഥങ്ങളും അച്ചടിച്ചിട്ടില്ല. നമ്മുടെ സഭയെക്കുറിച്ച് ഇംഗ്ളീഷിൽ എന്തെങ്കിലും ഉണ്ടോ? ഒരു ഇംഗ്ളീഷ് മാസിക നമുക്കുണ്ടോ? ഒരു കറസ്പോണ്ടൻസ് കോഴ്സ് നാം നടത്തുന്നുണ്ടോ? നമ്മുടെ പ്രാത്ഥനപ്പുസ്തകങ്ങൾ വേണമെങ്കിൽ പാമ്പാക്കുടയും, കോട്ടയത്തും, മാവേലിക്കരയും പല പട്ടണങ്ങളിലും പോകണ്ടേ? നമ്മുടെ ആരാധനാപുസ്തകങ്ങൾ സണ്ടേസ്കൂൾ പുസ്തകങ്ങൾ മുതലായവ കളർചിത്രങ്ങൾ ചേത്തും വേദവിജ്ഞാനം വർദ്ധിപ്പിച്ചും അച്ചടിക്കേണ്ടതല്ലെ? നമ്മുടെ തക്സാ എത്ര ഇൻഡ്യൻ ഭാഷകളിൽ അച്ചടിച്ചിട്ടുണ്ട്? ഇങ്ങനെയുള്ള കുറവുകൾ പരിഹരിച്ച് ഒരു ഒന്നാംകിട പ്രസ്സും പബ്ളിഷിംഗ് ഹൗസും, എല്ലാ നല്ല പട്ടണങ്ങളിലും ഡിപ്പോ

കളും നടത്തുവാൻ പത്തുലക്ഷം പോരാതെയാണിരിക്കുന്നതെങ്കിലും, നല്ല തുടസ്സത്തിനതു മതി. അതു ശരിയായി നടത്തിയാൽ വളരാതിരിക്കയില്ല.

പി: ദൈവകൃപയാൽ നമുക്കു് ഒരു നല്ല വൈദികസെമിനാരി വളർന്നുവരുന്നതിലാണു് എനിക്കുള്ള വലിയ സന്തോഷം. അതു ലോകത്തിലെ ഓറിയൻറൽ ഓർത്തഡോക്സ് സഭയുടെ ഏററം വലിയ സെമിനാരിയായിക്കഴിഞ്ഞിരിക്കുന്നു. എന്നാൽ പോസ്ററു ഗ്രാഡ്യുവേററു ഡിപ്പാർട്ടുമെൻറുകളോ, പി എച്ച്. ഡി. ക്കാരായ പ്രഫസറന്മാരോ, വിവിധ ഗവേഷണ ഡിപ്പാർട്ടുമെൻറുകളോ ഒന്നുംതന്നെ ഉണ്ടായിട്ടില്ല. ഒരു നല്ല അടുക്കളയും ഊണുമുറിയും അവിടെ ഇല്ല. വിദേശികളായ വിദ്യാർത്ഥികരം അപേക്ഷിച്ചിട്ടും അവരെ എടുത്തുതുടങ്ങിയിട്ടില്ല. അതിനാൽ ഞാൻ പത്തുലക്ഷവും വൈദികസെമിനാരിയുടെവികസനത്തിനും എൻഡോവ്മെൻറുകരംക്കായുംകൊടുക്കുന്നതിൽതാല്പര്യപ്പെടുന്നു. എൻെറ കുടുംബപ്പേരിൽ ഒരു എൻഡോവ്മെൻറു സെമിനാരിയിൽ ഏർപ്പെടുത്തും.

ക്യ: എൻെറ ചെറുപ്രായംമുതൽഉള്ള ഒരു ആഗ്രഹം ഇന്നും നിറവേറാതെ കിടക്കുന്നതിനാൽ ഞാൻ ആ കാര്യസാദ്ധ്യത്തിനായി ദൈവം തന്നതാണു് ആ പത്തുലക്ഷം എന്ന വിശ്വാസത്തിൽ ഒരു മിഷ്യനറിപരിശീലനകേന്ദ്രം സ്ഥാപിച്ചു് ദൈവവിളിയുള്ളവക്കു് നല്ല പരിശീലനംകൊടുത്തു് അവരെ ഭാരതത്തിൻെറ വിവിധ പട്ടണങ്ങളിലും ഗ്രാമങ്ങളിലും സുവിശേഷവേലയ്ക്കും, ജീവകാരുണ്യപ്രവർത്തനങ്ങരംക്കും, കൃഷികരം ശാസ്ത്രീയമായി നടത്തുവാനും, ഗുരുകുലങ്ങരം സ്ഥാപിപ്പാനും മററുമായി അയയ്ക്കുന്ന ഒരു പ്രസ്ഥാനം പ. സുന്നഹദോസിൻെറ അനുമതിയോടും അനുഗ്രഹത്തോടുംകൂടി തുടങ്ങി നടത്തും. ഭാരതത്തിൽ വിദേശമിഷ്യനറിമാർ ഉപേക്ഷിച്ചിട്ടുപോകുന്ന പല ആശുപത്രികളും മററും ഏററു നടത്തുവാനും എനിക്കു് ആഗ്രഹമുണ്ടു്. നല്ല ജീവിതവും, പ്രതിഷ്ഠയും, ത്യാഗസ്വഭാവവുമുള്ള പല ചെറുപ്പക്കാരും അഖിലഭാരതഓർത്തഡോക്സ് മിഷ്യനറിപ്രസ്ഥാനത്തിനു വെമ്പൽകൊള്ളുന്നുണ്ടെങ്കിലും അവക്കു പരിശീലനമോ നേതൃത്വമോ ലഭിക്കാതിരിക്കുന്ന വലിയ കുറവു് ഇതിനാൽ പരിഹരിക്കപ്പെടും. ഇന്നുതന്നെ നമ്മുടെ സഭയിൽ പല മിഷ്യനറിപ്രസ്ഥാനങ്ങളും പരസ്പരബന്ധമോ, പരിചയമോ, ഒരുമയോ ഇല്ലാതെ പ്രവർത്തിക്കുന്നുവല്ലൊ. അവയെ ഒരു ഓർത്തഡോക്സ് മിഷ്യൻ ബോർഡിൻെറ കീഴിൽ കൊണ്ടുവരുവാനും ഞാൻ ആഗ്രഹിക്കുന്നു.

ആർ: എക്യുമനിക്കൽപ്രസ്ഥാനത്തിൽ ഞാൻ ആത്മാർത്ഥമായി വിശ്വസിക്കുന്നവനാണു്. സഭകരം ഭിന്നിച്ചുനില്ക്കുന്നതിനാൽ ക്രിസ്തീയസാക്ഷ്യം ശക്തിഹീനമായിരിക്കുന്നു. സത്യവിശ്വാസത്തിൽ ഉള്ള യോജിപ്പാണു് ആവശ്യം. ദൈവശാസ്ത്രത്തിൻെറ വളർച്ചയും പ്ര



FOR PRAYERS ANSWERED

FOR FAVOURS RECEIVED




Achakutty Mani, Poona.



George Oommen & Family, Durgapur.




Mariamma Thomas, Bahrain.
താമസിച്ചതിനു് ക്ഷമാപണം

ചാരണവും സഭകളുടെ പുനരൈക്യത്തിനാവശ്യമാണ്. വിശ്വാസം പ്രചരിപ്പിക്കയും, ഡയലോഗു നടത്തുകയും, എക്യുമിനിസം വളർത്തുകയും ചെയ്‌വാൻ ആ പണം സഹായിക്കും.

എസ്സ്: ഞാൻ ഒരു ഉറച്ച കമ്യൂണിസ്റ്റാണ്. കമ്യൂണിസം ലോകം മുഴുവനുമായാൽ ചൂഷണങ്ങൾ അവസാനിക്കുമെന്നും ഭൂമി സ്വർഗ്ഗമാകുമെന്നും കാറൽമാർക്സിൻെറ കൃതികൾ വായിച്ചതിനാൽ എനിക്കുറപ്പായിക്കഴിഞ്ഞു. എൻെറ വീട്ടിൽനിന്നു പണം മോഷ്ടിച്ചും മററു വിധത്തിൽ ഞെരുങ്ങി പണമുണ്ടാക്കിയും ഞാൻ കമ്യൂണിസ്ററുകൃതികൾ പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നവനാണ്. ഞങ്ങൾക്ക് നിശാപാഠശാലകളും സെൽഗ്രൂപ്പുകളും, ഒളിയുദ്ധം പഠിക്കലും, മററു പല പ്രസ്ഥാനങ്ങളും ഉണ്ട്. പത്തുലക്ഷം രൂപാ ഞങ്ങളുടെ പാർട്ടിയുടെ പ്രവർത്തനങ്ങൾക്കായി ഞാൻ സസന്തോഷം ഏല്പിക്കും.

പൗലേ: കമ്യൂണിസം ചീത്തമനുഷ്യനെ നല്ല മനുഷ്യനാക്കുമെന്നും, യുദ്ധങ്ങളും, ഗവമെൻറുകളും ഇല്ലാതാക്കുമെന്നും മററുമുള്ള അന്ധവിശ്വാസം നിങ്ങൾ വച്ചുപുലത്തുന്നതിനു ചരിത്രമോ, ശാസ്ത്രമോ തെളിവായിത്തരാമോ? രഹസ്യസ്വത്താണ് തിന്മയ്ക്കു കാരണമെന്നു പറയുന്നതിൽശരി, സ്വാർത്ഥതയാണ് രഹസ്യസ്വത്തിനു കാരണമെന്നതല്ലേ? ചരിത്രാരംഭത്തിൽ എല്ലാം പൊതുവിലായിരുന്നിട്ടും അടിമത്വവ്യവസ്ഥിതി ഉണ്ടായതെന്തുകൊണ്ട്? നിരീശ്വരത്വം മനുഷ്യനെ സന്തുഷ്ടനാക്കുമെന്നതിന് റഷ്യയിലോ ചൈനയിലോ തെളിവുണ്ടോ? അതിനാൽ ദൈവവിശ്വാസവും സ്വാതന്ത്ര്യവും കൈവിടാത്ത സോഷ്യലിസമല്ലേ കമ്യൂണിസത്തിൻെറ സാമൂഹ്യനീതിയും മനുഷ്യത്വത്തിൻെറ പൂർണ്ണതയും ഉൾക്കൊള്ളുന്നത്. ആകയാൽ കമ്യൂണിസം വിട്ട് സോഷ്യലിസത്തിൽ ചേരുന്നതാണു നിങ്ങൾക്കു നല്ലതെന്നു തോന്നുന്നു.

എസ്സ്: ഇല്ല; ഞാൻ കമ്യൂണിസ്റ്റായിത്തന്നെ തുടരും.

പൗലേ: അത്തരം സാമൂഹ്യനീതിക്കായി ശ്രമിക്കുക; വിജയിക്കുന്നെങ്കിൽ ഞങ്ങൾ തോൽവി സമ്മതിക്കാം.

ററി: എനിക്കുതന്നെ നിശ്ചയിക്കാവുന്ന ഒരു കാര്യമല്ല ഇത്ര വലിയ തുകയുടെ വിനിമയം. ഞാൻ ചില നല്ല ആളുകളെ വിളിച്ചുകൂട്ടി ഒരു സംഘടനയുണ്ടാക്കിയിട്ട് ഒരു ഭരണഘടന എഴുതി, ഭൂരിപക്ഷാഭിപ്രായപ്രകാരം ആ തുക ചെലവഴിക്കുവാനേൽപിക്കും. കിട്ടാവുന്നതിൽ ഏററം നല്ലവരെ മാത്രം തെരഞ്ഞെടുക്കും.

യു: ആ തുക എന്നെ ഏൽപിക്കുന്ന വ്യക്തിയോ സംഘടനയോ ഏതിനായി ഏൽപിക്കുന്നുവോ അതിനായി മാത്രം ചെലവഴിക്കും. എൻെറ വ്യക്തിപരമായ ഉപയോഗത്തിനെന്നു പറഞ്ഞേൽപിച്ചാൽ വ്യക്തിപരമായ ആവശ്യത്തിനത്ര വലിയ തുക ആവശ്യമില്ലാത്തതിനാൽ പൊതുനന്മയ്ക്കായി ഉപയോഗിക്കും.

എക്സ്: പണ്ട് വിവേകാനന്ദൻ കുറെ പണം ഏൽപിച്ച കന്നുകാലിയെ തീററുന്ന പയ്യൻ, തന്മൂലം സന്തോഷം നഷ്ടപ്പെട്ടതിനാൽ അതു തിരിയെ കൊടുത്തതുപോലെ ഞാൻ ആ പണം എന്നെക്കാൾ Businesslike ആയ ആരെ എങ്കിലും ഏൽപിക്കുവാൻ തിരികെ കൊടുക്കും. എനിക്കിപ്പോഴുള്ള വരുമാനംകൊണ്ടു ഞാൻ സന്തുഷ്ടനാണ്.

വൈ: ഞാൻ ഒരു കൂലിവേലക്കാരനാണ്. എൻെറ വീട്ടിൽ, പല ദിവസം എനിക്കു വേലയില്ലാതിരുന്നപ്പോൾ പട്ടിണി വന്നിട്ടുണ്ട്. എന്നെപ്പോലെ പല പാവങ്ങളും ജോലി പഠിച്ചെങ്കിലും തൊഴിലില്ലാത്തവരാണ്. ഞങ്ങൾ

# 1970–ലെ കാതോലിക്കാദിനപ്പിരിവും റിശീസ്സായും

## As on 30-6-1970

| മെത്രാസനം | ആകെ പള്ളികൾ | കാതോലിക്കാദിന പ്പിരിവു് തന്ന പള്ളികൾ | തുക | | റിശ്ശീസ്സാപ്പിരിവു് തന്ന പള്ളികൾ | തുക | |
|---|---|---|---|---|---|---|---|
| കൊല്ലം | 181 | 37 | 6783 | 87 | 12 | 138 | 59 |
| തുമ്പമൺ | 130 | 94 | 12915 | 27 | 82 | 1062 | 76 |
| നിരണം | 89 | 58 | 9863 | 92 | 32 | 415 | 35 |
| കോട്ടയം | 127 | 84 | 19101 | 71 | 39 | 442 | 68 |
| കണ്ടനാട്ടു് | 67 | 43 | 5884 | 57 | 34 | 546 | 09 |
| അങ്കമാലി | 98 | 59 | 7038 | 24 | 49 | 796 | 84 |
| കൊച്ചി | 70 | 34 | 4912 | 71 | 23 | 346 | 85 |
| മലബാർ | 86 | 41 | 4305 | 60 | 30 | 271 | 87 |
| ബാഹ്യകേരളം | 76 | 25 | 3001 | 54 | 10 | 196 | 30 |
| ക്നാനായ | 41 | | 1000 | 00 | പിരിവു | തന്നിട്ടില്ല | |
| മററുപള്ളികൾ | | 4 | 875 | 60 | 1 | 5 | 00 |
| ആകെ | 965 | 479 | 75683 | 03 | 312 | 4222 | 33 |

സംഘടിപ്പിച്ചു് കൈത്തൊഴിൽശാലകൾ, പല യിനം ഉണ്ടാക്കി Production വർദ്ധിപ്പിക്കുയും വിപണികൾ കണ്ടുപിടിക്കുയും പട്ടിണിക്കാരെ ജോലിയുള്ളവരാക്കുകയും ചെയ്യും.

ഇസഡ്: ഞാൻ പ്രാർത്ഥിച്ചു് ദൈവഹിതം അറിഞ്ഞു് തദനുസരണം അതു ചെലവാക്കുകയോ ദാനം ചെയ്കയോ ചെയ്യും.

ഞാൻ ഈ ചോദ്യം ചോദിച്ചവരിൽ ആരും ലോകപൗരന്മാരായി ആഗോളനന്മ ഉദ്ദേശിച്ചു് ഉത്തരം നൽകിയില്ല. കാൻസർ റിസേർച്ച് ആദിയായ പല നല്ല കാര്യങ്ങൾ ലോകനന്മയ്ക്കായി ചെയ്യേണ്ടതുണ്ടു്. ഈ ലേഖനം വായിക്കുന്നവർ അൽപസമയം എടുത്തു് അവരവരുടെ ഉത്തരം ഒന്നു് എഴുതുന്നതു നന്നായിരിക്കും. മേൽപ്പറഞ്ഞ 26 പേരിൽ ആരുടെ ആഗ്രഹസാദ്ധ്യത്തിനായിരിക്കും നിങ്ങൾ ഒന്നാംസ്ഥാനം കൊടുക്കുന്നതെന്നും സഹായിക്കുന്നതെന്നുംകൂടി എഴുതിവയ്ക്കുക. ദൈവം നമ്മുടെ പണത്തിന്റെയും കർത്താവാകുന്നു എന്നോർക്കേണ്ടതത്യാവശ്യം.

### പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രൈവററു സെക്രട്ടറി അറിയിക്കുന്നതു്:–

പ. കാതോലിക്കാബാവാ തിരുമനസ്സിലെ 87–ാം ജന്മദിനം സംബന്ധിച്ചു് തിരുമേനിയെ സന്ദർശിച്ചും, സന്ദേശങ്ങൾ അയച്ചും, പാരിതോഷികങ്ങൾ സമർപ്പിച്ചും തിരുമനസ്സിലെ നേർക്കുള്ള ഭക്ത്യാദരങ്ങൾ പ്രദർശിപ്പിച്ചിട്ടുള്ള എല്ലാവരോടും തിരുമനസ്സിലേക്കുള്ള വാത്സല്യനിർഭരമായ കൃതജ്ഞത രേഖപ്പെടുത്തുകയും അവരോരോരുത്തരെയും തിരുമനസ്സിലെ പ്രാർത്ഥനകളിൽ ഓർക്കുകയും അവർക്കെല്ലാവർക്കും തിരുമനസ്സിലെ പൈതൃകാശംസകൾ തിരുമേനി നൽകുകയും ചെയ്യുന്നു എന്ന വിവരം കല്പനപ്രകാരം അറിയിച്ചുകൊള്ളുന്നു.

### കോട്ടയം ഭദ്രാസനം–
### 1969-ലെ വാർഷികറിപ്പോർട്ടു്

കോട്ടയം മെത്രാസനത്തിന്റെ 1969–ലെ വാർഷികറിപ്പോർട്ടു കിട്ടി. പള്ളികളിലെ വരുമാനഏകീകരണം, വൈദികരുടെയും ശുശ്രൂഷക്കാരുടെയും ശമ്പളവ്യവസ്ഥിതി ഇവ ഭദ്രാസനലവലിൽ നടപ്പിലാക്കപ്പെട്ടതു് 1969ലാണു്. വൈദികരുടെ ശമ്പളം ഭദ്രാസനകേന്ദ്രത്തിൽനിന്നും കൊടുക്കത്തക്കവണ്ണമാണീപദ്ധതി. ശുശ്രൂഷകരുടെ ശമ്പളവും ക്രമേണ ഈവിധത്തിലാക്കുന്നതു നന്നായിരിക്കും. വൈദികർക്കും ശുശ്രൂഷകർക്കും പ്രത്യേകം പ്രത്യേകം സംഘടനകളുണ്ടു്. മെത്രാസന ഇടവകയോഗങ്ങളും കൗൺസിലും കൃത്യമായി കൂടുകയും ഇടവകഭരണത്തിൽ വന്ദ്യതിരുമേനിയെ സഹായിക്കുകയും ചെയ്യുന്നു. 79 പള്ളികളിൽനിന്നു ഭദ്രാസനവരുമാനങ്ങൾ കൊടുത്തിട്ടുണ്ടു്. കൊടുക്കാതിരുന്ന പള്ളികളിൽനിന്നു് അവ ഈടാക്കുന്നതിനു് എന്തെങ്കിലും നടപടികൾ സ്വീകരിക്കേണ്ടതാണെന്നു ഭദ്രാസനസെക്രട്ടറി റിപ്പോർട്ടിൽ പറഞ്ഞിട്ടുണ്ടു്

1357 അദ്ധ്യാപകരും 14576 അദ്ധ്യേതാക്കളും ഉൾപെട്ട 123 സണ്ടേസ്കൂളുകൾ ഈ മെത്രാസനത്തിലുണ്ടു്. അവ ഭംഗിയായി നടത്തപ്പെടുന്നു. 182 പ്രാർത്ഥനായോഗങ്ങൾ പ്രവർത്തനം നടത്തുന്നു. യുവജനപ്രസ്ഥാനം, സ്ത്രീസമാജങ്ങൾ ഇവയും ഭംഗിയായി നടക്കുന്നുണ്ടു്. എന്നാൽ ആത്മീകപ്രസ്ഥാനങ്ങളിൽ വേണ്ടത്ര ശ്രദ്ധ ചെലുത്താത്ത ഇടവകകളുള്ളതായും റിപ്പോർട്ടിൽ പറയുന്നുണ്ടു്. പാമ്പാടി അഭയഭവൻ ഈ ഭദ്രാസനത്തിന്റെ ഒരു നേട്ടമാണു്. വരവുചെലവുകണക്കുകൾ ഭംഗിയായി തയ്യാറാക്കി ഓഡിററുചെയ്തു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. പൊതുവേ പറഞ്ഞാൽ 69–ലെ ഭദ്രാസനറിപ്പോർട്ടു് പുരോഗമനത്തിന്റേതായ ഒരു ചിത്രമാണു സഭാംഗങ്ങൾക്കു നൽകുന്നതു്.



### തിരുത്തി വായിക്കുക

കഴിഞ്ഞലക്കം ''മലങ്കരസഭ'' 28–ാം പേജിൽ സമുദായവരവുചെലവുകളുടെ ബഡ്ജററിൽ വരവുകാളത്തിൽ 'കാതോലിക്കേററു് പ്രസ്സ്ക്രൂ 196000' എന്നതു 'ക്രൂ 19600'–എന്നും, 34–ാം പേജിൽ ചെലവുകാളത്തിൽ ''മുൻകടം 73722 രൂപയിൽ ഒരു ഭാഗം വീട്ടുന്നതിനു്'' എന്നതു ''മുൻകടം 737.22 രൂപയിൽ'' എന്നും തിരുത്തി വായിക്കേണ്ടതാകുന്നു.

46–ാം പേജിൽ ''വ.ദി.ശ്രീ. ബർസ്ലീപ്പാറമ്പാച്ചൻ 1970 ജൂൺ 3–ാം തീയതി കർത്താവിൽ നിദ്ര പ്രാപിച്ചു'' എന്നതു 1970 ജൂൺ 8–ാം തീയതി' എന്നു തിരുത്തി വായിക്കേണ്ടതാകുന്നു.

# വാർത്തകളും കുറിപ്പുകളും

## വിദ്യാർത്ഥിപ്രസ്ഥാനം

(കോതമംഗലം)

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ 62–ാമതു വാർഷികസമ്മേളനം മെയ് 20 മുതൽ 24 വരെ തീയതികളിൽ കോതമംഗലം മാർ ബേസിൽ ഹൈസ്കൂളിൽവച്ച് നടത്തപ്പെട്ടു. പ. കാതോലിക്കാബാവാ തിരുമേനിയും, മാർ തിയോഫിലോസ്, മാർ തീമോത്തിയോസ്, മാർ സേവേറിയോസ് എന്നീ മെത്രാപ്പോലീത്താ തിരുമേനിമാരും, ബ. ആബൂദി റമ്പാച്ചനും കോൺഫ്രൻസിനു നേതൃത്വം നൽകി. വിവിധ സ്ഥലങ്ങളിൽനിന്നും ഏകദേശം ഇരുനൂറോളം പ്രതിനിധികൾ കോൺഫ്രൻസിൽ സംബന്ധിച്ചു. കോൺഫ്റൻസിന്റെ പ്രധാന ചിന്താവിഷയം 'ഒരു ക്രിസ്ത്യാനി ആയിരിക്കുക എന്നതിന്റെ അർത്ഥമെന്തു്?' (What does it mean to be a Christian?) എന്നതായിരുന്നു. റൈററ് റവ. ക്രിസ്റ്റഫർ റോബിൻസൺ (ബോംബെ ബിഷപ്പ്), റവ. ഡോ.കെ. സി. ജോസഫ് (അഖിലലോകസഭാകൗൺസിൽ സ്ക്കോളർഷിപ്പ് സെക്രട്ടറി), റവ. സിസ്റ്റർ റീത്താമേരി (പൂനാ) എന്നിവരായിരുന്നു പ്രധാന പ്രസംഗകർ. തോമസ് മാർ തീമോത്തിയോസ് തിരുമേനി ധ്യാനത്തിനും, ഫാദർ ററി. ജെ. ജോഷ്വാ വേദപഠനക്ലാസ്സിനും നേതൃത്വം നൽകി.

മെയ് 20–ാംതീയതി ബുധനാഴ്ച സന്ധ്യാനമസ്ക്കാരത്തെ തുടന്നു് പ്രസ്ഥാനം പ്രസിഡൻറു് മാർ തിയോഫിലോസ് തിരുമേനി കോൺഫ്റൻസ് ഉത്ഘാടനംചെയ്തു. 62 വർഷങ്ങൾ പിന്നിട്ട വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ഇദാനീന്ത നേട്ടങ്ങളെ അനുസ്മരിപ്പിച്ചുകൊണ്ടാണ് തിരുമേനി ഉൽഘാടനപ്രസംഗം ആരംഭിച്ചതു്. ക്രൈസ്തവന്റെ ജീവിതത്തിൽ വിശുദ്ധി പ്രവേശിക്കുമ്പോൾ അവനിൽ ദിവ്യത്വം ഉണ്ടാകുന്നു. അങ്ങനെ സ്വയം പ്രകാശിക്കുവാനും, മററുള്ളവരെ പ്രകാശിപ്പിക്കുവാനും സാധിക്കണം എന്നു് അദ്ദേഹം ഓർമ്മപ്പെടുത്തി.

### സെമിനാർ

'കോളജുഭരണത്തിൽ വിദ്യാർത്ഥികൾക്കുള്ള പങ്ക്' എന്ന വിഷയത്തെ അടിസ്ഥാനമാക്കി നടത്തിയ സെമിനാറിൽ ജസ്റ്റീസ് എം. യു. ഐസക്ക്, ഡോ. എം. വി. പൈലി (യൂണിവേഴ്സിററി സെൻറർ, കൊച്ചിൻ) പ്രൊഫസർ കെ. എം. തരകൻ എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു പ്രസംഗിച്ചു. തുടർന്നു നടന്ന ചർച്ചകളിൽ വിദ്യാർത്ഥികൾ സജീവമായി പങ്കുകൊണ്ടു.

### സിംഹാസനാരോഹണദിനാചരണം

പ. കാതോലിക്കാബാവാ തിരുമേനിയുടെ സിംഹാസനാരോഹണദിനമായ മെയ് 22–ാം തീയതി രാവിലെ പ. ബാവാതിരുമേനി കോതമംഗലം ചെറിയപള്ളിയിൽ വി. കുർബ്ബാന അർപ്പിച്ചു. തുടർന്നു് യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുസമ്മേളനത്തിൽ മാർ തിയോഫിലോസ് തിരുമേനി, ഫാദർ കെ. സി. സഖറിയാ, പ്രൊ. കെ. എം. തരകൻ എന്നിവർ പ്രസംഗിക്കുകയും, ബാവാതിരുമേനിക്കു് ആശംസകൾ നേരുകയും ചെയ്തു. തിരുമേനി സമുചിതമായ മറുപടി പറഞ്ഞു. വിവിധ സംഘടനകളുടെയും, സ്ഥാപനങ്ങളുടെയും പ്രതിനിധികൾ തിരുമേനിക്കു ഹാരാർപ്പണം നടത്തി.

### പൊതുസമ്മേളനം

മെയ് 22–ാംതീയതി വെള്ളിയാഴ്ച 4 മണിക്കു പ. കാതോലിക്കാബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേന്ന പൊതുസമ്മേളനത്തിൽ കോതമംഗലം ബിഷപ്പ് ഡോ. മാത്യു പോത്തനാംമൂഴി, റൈററു് റവ. ക്രിസ്റ്റഫർ റോബിൻസൺ, ബ. അപ്രേം ആബൂദി റമ്പാൻ, ശ്രീ.എൻ.എം. ഏബ്രഹാം എന്നിവർ പ്രസംഗിച്ചു. ഫാദർ ററി. ജെ. ജോഷ്വാ സ്വാഗതവും, ജനറൽസെക്രട്ടറി ഡീക്കൻ കെ. ഓ. ഏബ്രഹാം കൃതജ്ഞതയും പറഞ്ഞു.

കഴിഞ്ഞവർഷത്തെ ഏററവും മെച്ചപ്പെട്ട യൂണിററിനുള്ള ഷീൽഡ് ബാംഗ്ളൂർ യൂണിററ് കരസ്ഥമാക്കി. രണ്ടാം സ്ഥാനത്തിനുള്ള ഷീൽഡ് കോട്ടയം സി. എം. എസ്സ്. കോളേജിനും ലഭിച്ചു.

കോൺഫ്റൻസിന്റെ സമാപനദിവസമായ 24–ാംതീയതി ഞായറാഴ്ച പ്രതിനിധികൾ എല്ലാവരും വി. കുർബ്ബാന അനുഭവിച്ചു എന്നതും പ്രസ്താവ്യമത്രെ.

## ഇക്കൊല്ലത്തെ ഭാരവാഹികൾ

ജനറൽസെക്രട്ടറിയായി ഡീക്കൻ കെ. ഓ. ഏബ്രഹാമിനെയും, ജോയിൻറുസെക്രട്ടറിയായി മിസ്സ്. എം. കെ. മേരിയേയും, വൈസ് പ്രസിഡൻറുമാരായി പ്രൊഫ. കെ. എം. തരകൻ, ശ്രീ. ഫിലിപ്പ് ജോൺ, മിസ്സ് ഏലിയാമ്മ ഫിലിപ്പ്, മിസ്സ് വത്സ ജോസഫ് എന്നിവരേയും, ട്രഷറാറായി പ്രൊഫ. പി. ഐ. ഡാനിയേലിനേയും, ഓഡിററായി ശ്രീ. റ്റി. ജെ. അലക്സാണ്ടറെയും തെരഞ്ഞെടുത്തു.

## യുവജനപ്രസ്ഥാനം

ഓർത്തഡോക്സ് യുവജനപ്രസ്ഥാനം വാർഷികക്യാമ്പ് മണർകാട് സെൻറ് മേരീസ് പള്ളിയിൽവച്ച് മെയ് 8—ം, 9—ം, 10—ം തീയതികളിൽ കൊണ്ടാടപ്പെട്ടു. മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് ക്യാമ്പ് ഉത്ഘാടനം ചെയ്തു. സമാജം പ്രസിഡണ്ട് മാർ കുറീലോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് ആദ്ധ്യക്ഷം വഹിച്ചു. 'സഭയും സാമൂഹ്യപ്രശ്നങ്ങളും' എന്ന വിഷയത്തെപ്പററി ഫാ. എം. വി. ജോർജ്ജും, സ്വാതന്ത്ര്യം—പരിധിയും വ്യാപ്തിയും—എന്ന വിഷയത്തെപററി പ്രഫസർ കെ. എം. തരകനും, 'ചന്ദ്രയുഗത്തിൽ ആരാധനയുടെ സ്ഥാന'ത്തെപററി ഫാ. പി. വി. ജോസഫും ക്ലാസ്സുകൾ എടുത്തു. 'ക്രിസ്തീയകുടുംബത്തെപററി നടത്തിയ സിംപോസിയത്തിന് ഫാ. റ്റി. ജെ. ജോഷ്വാ ശ്രീ. ജോസഫ് അലക്സാണ്ടർ, ശ്രീ പി. എം. മാത്യു, ഡോ. എൽസി ഫിലിപ്പ് എന്നിവർ നേതൃത്വം നൽകി.

10—ാംതീയതി നടത്തപ്പെട്ട സമാപനസമ്മേളനത്തിൽ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. ഡോ. ഇ. ഐ. ജോർജ്ജ്, തുടങ്ങിയ പ്രശസ്തവ്യക്തികൾ പ്രസംഗിച്ചു. ഷഷ്ടിപൂർത്തി ആഘോഷിക്കുന്ന ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേക്ക് ആയുരാരോഗ്യങ്ങൾ ആശംസിച്ചുള്ള പ്രമേയം പാസ്സാക്കി.

## ക്നാനായ യുവജനസമാജം

ക്നാനായ യുവജനസമാജത്തിൻെറ 54—ാം വാർഷികം തിരുവൻവണ്ടൂർ സെൻറ് മേരീസ് പള്ളിയങ്കണത്തിൽ തയ്യാറക്കപ്പെട്ട സെൻറ് മേരീസ് നഗറിൽവച്ച് 1970 മെയ് 19 മുതൽ 22 വരെ തീയതികളിൽ നടത്തപ്പെട്ടു. 19—ാംതീയതി നടന്ന ആദ്ധ്യാത്മികസമ്മേളനത്തിൽ പ. കാതോലിക്കാബാവാ തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. ബ. അപ്രേം ആബൂദിറമ്പാൻ, ഫാ. എം. സി. സാമുവൽ എന്നിവർ പ്രസംഗിച്ചു. 'ക്രിസ്തുവിനെ ആദർശപുരുഷനായി കണ്ടു ക്രിസ്തുവിൽ ജീവിക്കയും ക്രിസ്തുവിൽനിന്നു പഠിക്കുകയും ക്രിസ്തുവിനെ ഉൾക്കൊള്ളുകയും ചെയ്യുന്നവർക്കു മാത്രമേ ധർമ്മം പാലിച്ചു ക്രിയാത്മകവും രചനാത്മകവുമായ പന്ഥാവിലൂടെ ലോകത്തിനു മഹത്തായ സംഭാവനകൾ നൽകാൻ സാധിക്കയുള്ളു' എന്നു ബാവാ തിരുമേനി പ്രസംഗത്തിൽ അനുസ്മരിപ്പിച്ചു. ഉച്ചതിരിഞ്ഞു നടന്ന സാമൂഹ്യസമ്മേളനത്തിൽ മലബാർ ഭദ്രാസനമെത്രാപ്പോലീത്താ മാർ തീമോത്തിയോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. റവ. റ്റി. സി. തോമസ് ശ്രീ ജോസഫ് കുന്നശ്ശേരി, ശ്രീ ജേക്കബ് സ്റ്റീഫൻ എന്നിവർ പ്രസംഗിച്ചു.

21—ാംതീയതി നടന്ന പൊതുസമ്മേളനത്തിൽ തിരുവനന്തപുരം ആർച്ചുബിഷപ്പ് ഡോ. ബനഡിക്ട് ഗ്രീഗോറിയോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. മന്ത്രി ശ്രീ കെ. എം. ജോർജ്ജ്, റവ. വി. എം. മാത്തൻ, ശ്രീ എം. പി. മന്മഥൻ എന്നിവർ പ്രസംഗിച്ചു.

ക്നാനായ സമ്മേളനം മാർ ക്ലീമ്മീസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. വ്യക്തിവിദ്വേഷങ്ങൾ വിസ്മരിച്ചു സഭയുടെ നന്മയെ ലക്ഷ്യമാക്കി എല്ലാവരും ഒററക്കെട്ടായിനിന്നു പ്രവർത്തിപ്പാൻ തിരുമേനി ആഹ്വാനം ചെയ്തു. സർവ്വശ്രീ എ. സെഡ്. ജേക്കബ്, ചാണ്ടി ആൻഡ്രൂസ്, പി. കെ. ഇടിക്കുള എന്നിവർ പ്രസംഗിച്ചു.

അടുത്ത വാർഷികം കല്ലിശ്ശേരി സെൻറ് മേരീസ് പള്ളിയിൽവച്ചു നടത്തുവാൻ തീരുമാനിച്ചു. ലോക്കൽ സെക്രട്ടറിയായി ശ്രീ പി. റ്റി. കുരുവിള തെരഞ്ഞെടുക്കപ്പെട്ടു.

## യൂത്ത്മൂവ്മെൻറ്

ബോംബെ സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളിയിലെ യൂത്തുമൂവ്മെൻറിൻെറ വാർഷികപൊതുയോഗം 1970 ഏപ്രിൽ 26—ാം തീയതി അസിസ്റ്റൻറ് വികാരി ഫാ. വി. എം. കുറിയാക്കോസിൻെറ അദ്ധ്യക്ഷതയിൽകൂടി പുതിയ വർഷത്തേക്കുള്ള ഭാരവാഹികളെ തെരഞ്ഞെടുത്തിരിക്കുന്നു.

## യൂത്ത്ലീഗ് വാർഷികം

ചേലാട്ട് യൂത്ത്ലീഗിൻെറ പ്രഥമ വാർഷികം മേയ് 31-ാംതീയതി ഞായറാഴ്ച പിലീപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽകൂടി. സമ്മേളനത്തിൽ റവ. ഫാ. സ്ലനിസ്ലാവോസ് (നെട്ടമ്പാറ പള്ളിവികാരി) ശ്രീ എ. എം. ഉലഹന്നൻ എന്നിവർ പ്രസംഗിച്ചു.

## സണ്ടേസ്കൂൾ അദ്ധ്യാപകയോഗം

റാന്നി ഡിസ്ട്രിക്റ്റ് ഓർത്തഡോക്സ് സണ്ടേസ്കൂൾ അദ്ധ്യാപകരുടെ ഒരു യോഗം കഴിഞ്ഞ മേയ് 24-ാം തീയതി സീതത്തോട്ട് പള്ളിയിൽവച്ച് ഫാദർ യൂഹാനോൻ ഒ. ഐ. സി. യുടെ അദ്ധ്യക്ഷതയിൽ നടന്നിരിക്കുന്നു. കെ.പി. തോമസ് സ്വാഗതമാശംസിച്ചു. ശ്രീ പി. സി. വറുഗീസ് കൃതജ്ഞത പറഞ്ഞു. മീററിംഗിൽ നൂറിൽപരം അദ്ധ്യാപകർ സംബന്ധിച്ചിരുന്നു. എല്ലാവർക്കും ഇടവകവകയായി ഉച്ചഭക്ഷണവും നൽകപ്പെട്ടു.

## കശ്ശീശാപട്ടം നൽകി

കടമ്പനാട്ട് താഴേതിൽ ശ്രീ ററി. ജി. ജോർജ്ജിൻെറ മകനും, വൈദികസെമിനാരി വിദ്യാഭ്യാസം പൂർത്തിയാക്കിയ ദേഹവുമായ ഡീക്കൻ ററി. ജി. മാത്യുവിന് ജൂൺ 11-ാംതീയതി വ്യാഴാഴ്ച ദേവലോകം അരമനചാപ്പലിൽ വച്ച് പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി കശ്ശീശാപട്ടം നൽകിയിരിക്കുന്നു.

## ഒരു നല്ല മാതൃക

കമ്പഴ കിഴക്കേപള്ളിയിലെ യുവജനസമാജത്തിൻെറ ചുമതലയിലും, ഇടവകവികാരി ഫാദർ സി. ഒ. വറുഗീസിൻെറ നേതൃത്വത്തിലും ഇടവകയിൽപെട്ട ഒരു സാധുവിൻെറ വീടിന് ഓട്ട് മേഞ്ഞുകൊടുത്തിരിക്കുന്നു. വികാരിയുടെ നേതൃത്വത്തിൽ യുവജനങ്ങൾ നൂറനാട്ട കുഷ്ഠരോഗാശുപത്രി സന്ദർശിച്ച് രോഗികൾക്ക് വസ്ത്രവും മററും കൊടുക്കുകയുണ്ടായി.

## ഓർമ്മപ്പെരുനാൾ

വെട്ടിക്കൽ സെന്തോമസ് പള്ളിയിൽ കബറടങ്ങിയിരിക്കുന്ന കാട്ടുമങ്ങാട്ട ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുനാൾ മെയ് 28, 29 എന്നീ തീയതികളിൽ വെട്ടിക്കൽ ദയറാപള്ളിയിൽവച്ച് കൊണ്ടാടിയിരിക്കുന്നു. നാനാജാതിമതസ്ഥരായ ഏഴുനൂറിൽപരമാളുകൾക്കു വിഭവസമൃദ്ധമായ സദ്യ 28-ാംതീയതി വൈകിട്ട നടത്തപ്പെട്ടു. തുടർന്ന് സന്ധ്യാപ്രാർത്ഥനയും റവ. ഫാ. ഈ.പി. ജോൺ അവർകളുടെ പ്രസംഗവും ഉണ്ടായിരുന്നു. 29-ാംതീയതി രാവിലെവി. കുർബ്ബാനയും കബറിങ്കൽ ധൂപപ്രാർത്ഥനയും നടത്തപ്പെട്ടു. പരിശുദ്ധ പരുമല കൊച്ചുതിരുമേനി ശെമ്മാശനായിരിക്കുമ്പോൾ ഈ ദയറായിലാണ് താമസിച്ചിരുന്നത്. ഒരു വനപ്രദേശമായിരുന്ന വെട്ടിക്കൽ അമേരിക്കക്കാരുടെ സഹായത്തോടുകൂടി നടത്തിവരുന്ന ഒ. ഈ. എൻ ഇൻഡ്യാ ലിമിററഡ് ഇലക്ട്രോണിക്സ് ഫാക്ടറി ഈ ദയറായിക്കു സമീപമാണ്.

## കാവാലം ചാപ്പൽകൂദാശ

കാവാലം ക്നാനായ ഓർത്തഡോക്സ് ചാപ്പലിൻെറ കൂദാശാകർമ്മം മെയ് 4-ാം തീയതി തിങ്കളാഴ്ച ഭദ്രാസനമെത്രാപ്പോലീത്താ ഏബ്രഹാം മാർ ക്ലീമ്മീസ് തിരുമേനി നിർവ്വഹിച്ചിരിക്കുന്നു. പള്ളിയിലേക്ക് എത്തിച്ചേർന്ന തിരുമേനിക്ക് ഒരു ഹൃദ്യമായ സ്വീകരണം നൽകി. നീലംപേരൂർപള്ളിവകയായി കാവാലത്തു് സ്ഥാപിച്ചിരിക്കുന്ന ഈ ചാപ്പൽപണിക്ക് 28000-ൽപരം രൂപ ചെലവായിട്ടുണ്ട്.

## കിടിയിൽ നമുക്കൊരിടവക

ജയപ്പൂരിൽനിന്നും ഏതാണ്ട് 110 മൈൽ അകലെ കിടി കോപ്പർമൈൻ പ്രൊജക്ട് പരിസരത്തു താമസിക്കുന്ന നമ്മുടെ ആളുകളുടെ ശ്രമഫലമായി അവിടെ ഒരു ഇടവക രൂപീകരിച്ചിരിക്കുന്നു. ജയ്പ്പൂർ പള്ളി വികാരി ഫാദർ വി. ററി. തോമസ് അവിടെ എത്തി മെയ് 24-ാം തീയതി വി. കുർബ്ബാന അർപ്പിക്കുകയും, പൊതുയോഗത്തിൽവച്ച് ഇടവകക്കമ്മററി അംഗങ്ങളെ തെരഞ്ഞെടുക്കുകയുമുണ്ടായി.



## ദേവലോകം പെരുനാൾ

വി. ദൈവമാതാവിൻെറയും വി. തോമ്മാശ്ലീഹായുടെയും നാമത്തിൽ സ്ഥാപിച്ചിട്ടുള്ളതും കാലംചെയ്ത പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനി, വി. ദൈവമാതാവിൻെറ സ്വർഗ്ഗാരോഹണപ്പെരുനാൾ ദിനത്തിൽ കൂദാശ ചെയ്തിട്ടുള്ളതുമായ ദേവലോകം കാതോലിക്കേററ് അരമനചാപ്പലിലെ പ്രധാന പെരുനാൾ ആഗസ്റ്റ് 14-ം, 15-ം തീയതികളിൽ കൊണ്ടാടപ്പെടുന്നതാണ്. കാലംചെയ്ത ബാവാതിരുമേനി അവസാനമായി വി. കുർബ്ബാന അർപ്പിച്ചതും (1963 ആഗസ്റ്റ് 5) ഈ വി. ദിവസം ഇവിടെയായിരുന്നു.



വി. തോമ്മാശ്ലീഹായുടെ പൌരസ്ത്യ സിംഹാസനം മലങ്കരയിൽ പുന:സ്ഥാപിച്ച പ. അന്ത്യോക്യാ പാത്രിയക്കീസ് അബ്ദേദ്മശിഹോ ബാവാ തിരുമനസ്സിലെ ഓർമ്മ ദിനവും ആഗസ്റ്റ് 15 ആണ്.

പ. ബാവാതിരുമേനിയും, അഭിവന്ദ്യതിരുമേനിമാരും പെരുനാളിൽ സംബന്ധിക്കുന്നതായിരിക്കും.

15-ാം തീയതി രാവിലെ പ. ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും മററു തിരുമേനിമാരുടെ സഹകരണത്തിലും മൂന്നിന്മേൽ കുർബ്ബാനയും തുടർന്ന് റാസ, നേർച്ചവിളമ്പ് മുതലായവയും ഉണ്ടായിരിക്കുന്നതാണ്.

## കൊല്ലം ഭദ്രാസനസെക്രട്ടറി

മെയ് 19-ാംതീയതി കോട്ടപ്പുറം സെമിനാരിയിൽകൂടിയ കൊല്ലം ഭദ്രാസനപ്പൊതുയോഗത്തിൽവച്ച് ഫാദർ കെ. ഐസക്ക് ബി. എ. ബി. എസ്സിനെ ഭദ്രാസനസെക്രട്ടറിയായി തെരഞ്ഞെടുത്തിരിക്കുന്നു.

## പത്തു ഭവനങ്ങൾ നിർമ്മിക്കുന്നു

തുമ്പമൺഭദ്രാസനയുവജനസമാജത്തിൻെറ ആഭിമുഖ്യത്തിൽ സമാരംഭിച്ചിരിക്കുന്ന ഭൂഭവനദാനപ്രസ്ഥാനത്തിൻെറ ജനറൽകമ്മററിയുടെ തീരുമാനപ്രകാരം, മെത്രാസനാധിപൻ മാർ പീലക്സീനോസ് തിരുമേനിയുടെ പൗരോഹിത്യരജതജൂബിലിസ്മാരകമായി ഭദ്രാസനത്തിലെ പത്തു ഡിസ്ട്രിക്കുകളിലായി 10 വീടുകൾ നിർമ്മിച്ച്, ഭൂമിയും, ഭവനവും ഇല്ലാത്തവർക്കു നൽകുവാൻ 30000 രൂപയുടെ ഒരു പദ്ധതി ആവിഷ്ക്കരിച്ചിരിക്കുന്നു.

അഞ്ചുസെൻറു സ്ഥലം ദാനം ചെയ്യുവാൻ സന്നദ്ധതയുള്ളവരുടെ പേരുവിവരവും, ഭവനം നൽകപ്പെടേണ്ടവരുടെ അപേക്ഷകളും അതാതിടവകവികാരിമാരുടെ സർട്ടിഫിക്കേററ്സഹിതം ഓർഗനൈസറന്മാർ മുഖേന ഓഗസ്റ്റ് 31-ാം തീയതിക്കകം ഭദ്രാസനയുവജനസമാജ ജനറൽ സെക്രട്ടറിയെ അറിയിക്കേണ്ടതാണെന്നും സെക്രട്ടറിയുടെ ഒരറിയിപ്പിൽ പറയുന്നു.

## കശ്ശീശാപട്ടം നൽകി

ഉമയാററുകര പള്ളിവികാരി തോട്ടത്തിവീട്ടിൽ ദിവ്യശ്രീ ഗീവറുഗീസ് കത്തനാരുടെ പുത്രനും, 'മലങ്കരസഭ' മാസികയുടെ മാനേജരുമായ ഡീക്കൻ ററി. ജി. സഖറിയായിക്ക് കാലംചെയ്ത പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ 97–ാം ജന്മദിനമായ ജൂൺ 16–ാം തീയതി ചൊവ്വാഴ്ച രാവിലെ, ദേവലോകം അരമനചാപ്പലിൽവച്ച് പ. കാതോലിക്കാബാവാ തിരുമേനി കശ്ശീശാപട്ടം നൽകിയിരിക്കുന്നു.

മാർ തോമ്മാ ദീവന്നാസ്യോസ്, മാത്യൂസ് മാർ അത്താനാസ്യോസ്, പൗലോസ് മാർ പീലക്സീനോസ്, ദാനിയേൽ മാർ പീലക്സീനോസ്, ഫീലിപ്പോസ് മാർ തിയോപ്പിലോസ് എന്നീ മെത്രാപ്പോലീത്താ തിരുമേനിമാരും അറുപതിൽപരം വൈദികരും വിവിധ സഭാംഗങ്ങളായ ഒട്ടധികം വ്യക്തികളും പട്ടംകൊട ശുശ്രൂഷയിലും, തുടന്നു നടത്തപ്പെട്ട കാപ്പിസല്ക്കാരത്തിലും സംബന്ധിക്കുകയുണ്ടായി.

കാലംചെയ്ത പ. കാതോലിക്കാബാവാ തിരുമേനിയുടെ പ്രൈവററു സെക്രട്ടറിയായും ദേവലോകം അരമന മാനേജരായും ദീർഘകാലം സേവനം അനുഷ്ഠിച്ചിരുന്ന ദേഹമാണ് ഫാദർ ററി. ജി. സഖറിയാ. ഇപ്പോൾ അദ്ദേഹം കാതോലിക്കേററ് ആപ്പീസിൻെറയും, കാതോലിക്കേററ് പ്രസ്സിൻെറയും മാനേജരാണ്.

---

# കൃതജ്ഞത

ജൂൺമാസം 16–ാം തീയതി ദേവലോകം അരമന ചാപ്പലിൽവച്ച് പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് എനിക്ക് കശ്ശീശാപട്ടം നൽകിയ ആ ദിവ്യ ശുശ്രൂഷയിൽ വന്നു സംബന്ധിക്കുന്നതിന് സൗകര്യപ്പെടാത്തതിൽ ഖേദം പ്രകടിപ്പിച്ചുകൊണ്ടും, മംഗളങ്ങൾ നേർന്നുകൊണ്ടും 'മലങ്കരസഭാ' ബന്ധുക്കളിൽ പലരും അയച്ചുതന്ന ആശംസാസന്ദേശങ്ങൾ നന്ദിയോടെ സ്വീകരിക്കുകയും ഹൃദയപൂർവ്വമായ കൃതജ്ഞത രേഖപ്പെടുത്തുകയും ചെയ്തുകൊള്ളട്ടെ.

പട്ടംകൊടശുശ്രൂഷയിൽ വന്ന സംബന്ധിച്ച ബ. വൈദികരും അവൈദികരുമായ എൻെറ മാന്യസ്നേഹിതരെ എല്ലാവരെയും നേരിൽ കണ്ട് നന്ദിപറയുന്നതിന് അന്നു സാധിക്കാതെപോയി. ആ കുറവ് പരിഹരിച്ച് എല്ലാവൎക്കും നന്ദി രേഖപ്പെടുത്തുന്നതിനുകൂടി ഈയവസരം വിനിയോഗിച്ചുകൊള്ളട്ടെ.

കൂടാതെ ഒരു ഉത്തമ വൈദികനായി ദൈവഹിതാനുസരണം നമ്മുടെ സഭയിൽ വേലചെയ്യുന്നതിനു വേണ്ട എല്ലാ കൃപകളും ലഭിക്കുവാൻ എനിക്കുവേണ്ടി ദൈവത്തോട പ്രാൎത്ഥിക്കണമെന്ന് എൻെറ മാന്യസ്നേഹിതരോട ഞാൻ പ്രത്യേകം അപേക്ഷിക്കുന്നു.

എന്ന്,

ഫാദർ ററി. ജി. സഖറിയാ

(മാനേജർ)

---

## സെൻറ് പോൾസ് സുവിശേഷകസംഘം

കുണ്ടറ ഡിസ്ട്രിക്ട് സെൻറു് പോൾസ് സുവിശേഷകസംഘത്തിൻെറ ഡിസ്ട്രിക്ട് സമ്മേളനം (ഒന്നാമത്) 1970 ജൂൺ 7–ാം തീയതി ഇടവട്ടം സെൻറു് ജോർജ്ജ് പള്ളിയിൽവച്ച് ഫാദർ എം. വി. ജോർജ്ജിൻെറ അദ്ധ്യക്ഷതയിൽ കൂടി. ഡിസ്ട്രിക്ട് കൺവീനർ ശ്രീ. സി. ജോർജ്ജ്, ഡിസ്ട്രിക്ട് ഓർഗനൈസർ, ശ്രീ. ജോൺ വി. നല്ലില എന്നിവരുടെ റിപ്പോർട്ടുകളും വിവിധ ഗ്രൂപ്പുകളുടെ റിപ്പോർട്ടുകളും അവതരിപ്പിച്ചു. റവ. ഫാ. കെ. സി. മാത്യു, ശ്രീ. ററി. ജെ. അലക്സാണ്ടർ, മിസ്സ് ററി. കെ. കുഞ്ഞന്നാമ്മ എന്നിവർ പ്രസംഗിച്ചു.

ഈ വർഷത്തെ ഓണാവധിക്യാമ്പും സുവിശേഷമഹായോഗവും മുഖത്തല സെൻറു് ജോർജ്ജ് പള്ളിയിൽവച്ചു നടത്തുവാൻ നിശ്ചയിച്ചു.

## മാർ ദീവന്നാസ്യോസ് 5-ാമൻ



മലങ്കരയുടെ കാലംചെയ്ത ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ഓർമ്മപ്പെരുനാൾ 1970 ജൂലൈ 12-ാം തീയതി കോട്ടയം പഴയസിമ്മനാരിയിൽ പ. കാതോലിക്കാബാവാ തിരുമനസ്സിലെ സാന്നിദ്ധ്യത്തിൽ ആഘോഷിക്കപ്പെട്ടു.

## മാർ തേവോദോസ്യോസ് തിരുമേനി



5-ാം ഓർമ്മപ്പെരുനാൾ ആഗസ്റ്റ് 6-ാം തീയതി റാന്നി-പെരുനാട് ബഥനി ആശ്രമത്തിൽ പ. ബാവാ തിരുമനസ്സിലെയും വന്ദ്യ തിരുമേനിമാരുടെയും സാന്നിദ്ധ്യത്തിൽ ഭക്തിപൂർവ്വം കൊണ്ടാടപ്പെടുന്നു.

---

### പ. ബാവാ തിരുമനസ്സിലെ 87-ാം ജന്മദിനം

1970 ജൂൺ 26-ാം തീയതി പ. ബാവാ തിരുമേനി 87-ാം തിരുവയസ്സിലേക്കു പ്രവേശിച്ചു. തിരുമനസ്സിലെ പ്രത്യേക നിർദ്ദേശപ്രകാരം ജന്മദിനം അനാഡംബരമായിട്ടാണ് കൊണ്ടാടിയതു്. 26-ാം തീയതി വെള്ളിയാഴ്ച രാവിലെ മലബാർ ഇടവകയുടെ മാർ തോമസ് മാർ തീമോത്തിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിക്കുകയും ബാവാ തിരുമനസ്സുകൊണ്ട് വി. കുർബ്ബാന അനുഭവിക്കുകയും ചെയ്തു. തുമ്പമൺ ഇടവകയുടെ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയും അനേകം വൈദികരും ഒരു നല്ല ജനക്കൂട്ടവും വി. കുർബ്ബാനയിൽ സംബന്ധിച്ച് ബാവാതിരുമേനിക്കുവേണ്ടി പ്രാർത്ഥിക്കുകയും മംഗളങ്ങൾ നേരുകയും ചെയ്തു.

കേരളത്തിലെ വിവിധ സഭാമേലദ്ധ്യക്ഷന്മാരും നേതാക്കളും തിരുമേനിക്ക് ആശംസാസന്ദേശങ്ങൾ അയച്ചിരുന്നു. കോലഞ്ചേരിയിൽവച്ചു കൂടിയ മലങ്കര അസ്സോസ്യേഷൻ മാനേജിങ്ങ് കമ്മററി, തിരുമനസ്സിലേക്ക് ജന്മദിനാശംസകൾ നേർന്നുകൊണ്ടു പാസ്സാക്കിയ പ്രമേയം സമുദായസെക്രട്ടറി മി. പി. സി. ഏബ്രഹാം ഇന്നു് തിരുമനസിലേക്ക് സമർപ്പിച്ചു. സഭാസ്നേഹികളായ കോട്ടയത്തുള്ള പലരും അരമനയിൽ എത്തി തിരുമേനിക്ക് ജന്മദിനകാഴ്ചകൾ സമർപ്പിക്കുകയും, ആശംസകൾ അറിയിക്കുകയും ചെയ്തു. തിരുമേനി എല്ലാവർക്കും മധുരപലഹാരങ്ങൾ വിതരണംചെയ്തു. വി. കുർബ്ബാനയ്ക്കുശേഷം അരമനയിൽ പായസ്സ സല്ക്കാരവും നടത്തപ്പെട്ടു.

### പട്ടംകൊട

പുതുപ്പള്ളി വലിയപള്ളി ഇടവകാംഗമായ കളപ്പുരയ്ക്കൽ ജോസഫ് വറുഗീസിൻെറ പുത്രനും, പ. കാതോലിക്കാബാവാ തിരുമനസ്സി

ലെ പ്രൈവററ് സെക്രട്ടറി ഡീക്കൻ കെ. വി. ജോസഫ്, ചെങ്ങളംപള്ളി ഇടവകാംഗമായ ഡീക്കൻ ഐപ്പ് മങ്ങാട്ട് എന്നിവർക്ക് ക ശ്ശീശാപട്ടവും, അരീപ്പറമ്പ് ഇടവകാംഗമായ ഡീക്കൻ സ്കറിയാ പെരിയോർമററത്തിന പൂർണ്ണശെമ്മാശ്ശുപട്ടവും മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്, മാർ അത്താനാസ്യോസ്, ദാനിയേൽ മാർ പീല ക്സീനോസ്, മാർ ക്ലീമ്മീസ്, മാർ തീമോത്തി യോസ് എന്നീ തിരുമേനിമാരുടെ സഹകരണ ത്തിൽ ജൂലൈ 4-ാം തീയതി പുതുപ്പള്ളി വ ലിയപള്ളിയിൽവച്ചു നൽകിയിരിക്കുന്നു. ധാരാളം പട്ടക്കാരും വമ്പിച്ച ജനക്കൂട്ടവും ശുശ്രൂഷയിൽ സംബന്ധിച്ചിരുന്നു.

## കൊച്ചിമെത്രാസന റിപ്പോർട്ട്

കൊച്ചി മെത്രാസനത്തിൻെറ 1969-ലെ വാർഷികറിപ്പോർട്ടുകിട്ടി. കൗൺസിൽയോഗങ്ങരം, വൈദികയോഗം എന്നിവയുടെ വിവരങ്ങരം, സണ്ടേസ്കൂരം, മർത്തമറിയംസമാജം, യൂത്തുലീഗ്, വിദ്യാർത്ഥിപ്രസ്ഥാനം എന്നിവയെപററിയുള്ള വിവരണങ്ങരം, ഓഡിററുചെയ്യപ്പെട്ട വരവുചെലവുകണക്കുകരം ഇവയെല്ലാം റിപ്പോർട്ടുമൂലം വ്യക്തമാക്കിയിട്ടുണ്ട്. ധനസ്ഥിതി കുറഞ്ഞ നാലുപള്ളികരംക്കും, കുണ്ടുകാട്ട മെഡിക്കൽമിഷ്യൻ സെൻററിനും, പത്തു വിദ്യാർത്ഥികരംക്കും ധനസഹായംചെയ്തു. ഭദ്രാസനത്തിലെ വൈദികക്കു ശമ്പളപദ്ധതിയും സ്ഥലംമാററവും നടപ്പാക്കുന്നതിനും പള്ളിവരുമാനങ്ങരം ഏകീകരിക്കുന്നതിനും ഉദ്ദേശമുള്ളതായി റിപ്പോർട്ടിൽനിന്നു കാണാം. ഭദ്രാസനഭാഗമിനത്തിൽ പല പള്ളികരംക്കും കുടിശികയുള്ളതായി കാണുന്നതു ഖേദജനകമാണ്. ഭദ്രാസനത്തിൻെറ പുരോഗതിയെ ലാക്കാക്കി വളരെയധികം പ്രവർത്തിക്കാൻ സാദ്ധ്യതയുള്ള പള്ളികരം കൊച്ചിമെത്രാസനത്തിലുണ്ട് എന്നതു ആശാവഹമത്രേ. യൂഹാനോൻ മാർ സേവേറിയോസ് തിരുമനസ്സിലെ നേതൃത്വത്തിൽ ഭദ്രാസനപ്രവർത്തനങ്ങരം പുരോഗമിക്കുന്നു.

## വൈദികസെമിനാരി

## പൂർവ്വവിദ്യാർത്ഥിസംഘടന

(സെക്രട്ടറിയുടെ അറിയിപ്പ്)

1970 മേയ് 5-ാംതീയതി കൂടിയ പൂർവ്വവിദ്യാർത്ഥിസമ്മേളനം ഫാ. സി. ഒ. വറുഗീസിനെ (ബേസിൽഹൗസ്, പത്തനംതിട്ട) സെക്രട്ടറിയായി തെരഞ്ഞെടുത്തു. പ്രസ്തുത മീററിംഗിൻെറ വിവരങ്ങളും, പുതുവർഷത്തെ പരിപാടികളും വിശദീകരിച്ചുകൊണ്ട് ഒരു കത്തു് എല്ലാ പൂർവവിദ്യാർത്ഥികരംക്കും രണ്ടാഴ്ചമുമ്പ് അയച്ചു. ആർക്കെങ്കിലും അതു കിട്ടാതെയുണ്ടെങ്കിൽ ദയവായി എന്നെ അറിയിക്കണം.

അംഗത്വഫീസായ 5 രൂപയും, Alumni Album-ൽ വയ്ക്കാൻ ഒരു പാസ്പോർട്ട ഫോട്ടോയും, സ്ഥിരം മേൽവിലാസവും എൻെറപേക്ക് എത്രയുംവേഗം അയയ്ക്കണം.

സെപ്റ്റംബർ രണ്ടാമാഴ്ചയിൽ ഒരു ഏകദിനസമ്മേളനം നടത്തുന്നതാണ്. 'എപ്പിസ്കോപ്പസിയെ സംബന്ധിച്ച് ഓർത്തഡോക്സ് ചിന്താഗതി' 'ആധുനികവേദശാസ്ത്രചിന്തകരം' എന്നീ വിഷയങ്ങളെക്കുറിച്ച് ക്ലാസ്സുകരം ഉണ്ടായിരിക്കും. പൂർവ്വവിദ്യാർത്ഥികളുടെ വകയായി പരേതനായ ചെറിയമഠത്തിൽ മല്പാനച്ചൻെറ ഓർമ്മയ്ക്കായി ഒരു സ്കോളർഷിപ്പ് ഏർപ്പെടുത്താനും ആഗ്രഹിക്കുന്നു.

## അബുദബി ഓർത്തഡോക്സ്പള്ളി

അബുദബി സെൻറ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയുടെ വാർഷികപൊതുയോഗം ഇക്കഴിഞ്ഞ മെയ് 29-ാം തീയതി റവ. ഫാ. കെ.കെ.പുന്നൂസിൻെറ അദ്ധ്യക്ഷതയിൽ കൂടി. ഓണററി സെക്രട്ടറി മി. വി. വി. മാത്യൂസ് അവതരിപ്പിച്ച റിപ്പോർട്ടുകരം യോഗം അംഗീകരിച്ചു. അടുത്ത വർഷത്തേക്കു മെ. വി.വി മാത്യൂസ് സെക്രട്ടറിയായും, കോശി പണിക്കർ ജോയിൻറ് സെക്രട്ടറിയായും, കെ. സി. ജോർജ്ജ് ട്രഷററായുമുള്ള ഒരു മാനേജിംഗ്കമ്മററിയെ തിരഞ്ഞെടുത്തു. ദേവാലയനിർമ്മാണത്തിനു സ്ഥലം ദാനംചെയ്ത ഭരണാധികാരി ഷൈക്കു സായിദ്ബിൻ സുൽത്താൻ അൽനഹ്യാനു കൃതജ്ഞത രേഖപ്പെടുത്തിക്കൊണ്ടുള്ള പ്രമേയം യോഗം പാസ്സാക്കി. ഇപ്പോരം നടന്നുവരുന്ന പ്രേയർ ഗ്രൂപ്പിനെ സെൻറ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയെന്ന പേരിൽ ഇടവകയായി അംഗീകരിക്കുന്നതിനും, എത്രയുംവേഗം ഒരു വികാരിയെ നിയമിച്ച് അയച്ചുതരുന്നതിനും, ഇടവകമെത്രാപ്പോലീത്താ തിരുമേനിയോട്ട് അഭ്യർത്ഥിക്കുന്ന പ്രമേയവും, യോഗം ഐകകണ്ഠ്യേന പാസ്സാക്കുകയുണ്ടായി. (ഇപ്പോരം ഇവിടുത്തെ ആത്മികാവശ്യങ്ങരം നിർവഹിക്കുന്നതു് ബഹറീൻ ഓർത്തഡോക്സ് പള്ളിവികാരി ഫാ. കെ. കെ. പുന്നൂസ് ആണ്.)

# മാനേജിംഗ്കമ്മററി

(സ്വ. ലേ.) കോട്ടയം, 25–6–1970

മലങ്കര അസ്സോസ്യേഷൻ മാനേജിംഗ്കമ്മററിയോഗം 1970 ജൂൺ 25–ാം തീയതി കോലഞ്ചേരിയിലുള്ള മലങ്കര ഓർത്തഡോക്സ് സിറിയൻ മെഡിക്കൽമിഷ്യൻ ഹോസ്പിററൽ കെട്ടിടത്തിൽ കൂടി. പ. കാതോലിക്കാബാവാ തിരുമനസ്സിലേക്ക് ശരീരാസ്വാസ്ഥ്യംമൂലം യോഗത്തിൽ സംബന്ധിക്കാൻ സാധിക്കാതെ വന്നതിനാൽ തിരുമനസ്സിലെ നിയോഗം അനുസരിച്ച് തിരുമനസ്സിലെ അസിസ്റ്റൻറ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് യോഗത്തിൽ ആദ്ധ്യക്ഷം വഹിച്ചു. മാർ ഈവാനിയോസ്, ദാനിയേൽ മാർ പീലക്സീനോസ്, പൗലൂസ് മാർ പീലക്സീനോസ്, മാർ സേവേറിയോസ്, മാർ തീമോത്തിയോസ് എന്നീ തിരുമേനിമാരും കമ്മററിയംഗങ്ങളിൽ ഭൂരിപക്ഷവും സന്നിഹിതരായിരുന്നു.

## ഉപക്രമപ്രസംഗം

ഈ യോഗം കോലഞ്ചേരിയിലുള്ള മലങ്കര മെഡിക്കൽമിഷ്യൻ ഹോസ്പിററൽ കെട്ടിടത്തിൽ കൂടിയിട്ടുള്ളതുകൊണ്ട് മാനേജിങ്ങ്കമ്മററി അംഗങ്ങൾക്ക് ആ സ്ഥാപനം നേരിൽ കാണാൻ സൌകര്യപ്പെട്ടുവെന്നും ആ സ്ഥാപനം സമുദായത്തിന് അഭിമാനകരമായ ഒന്നാണെന്നും അദ്ധ്യക്ഷൻ തിരുമേനി പറഞ്ഞു. യോഗത്തിൻെറ അജണ്ടായിൽ ഉൾപ്പെടുത്തിയിട്ടുള്ള വിഷയങ്ങളെപററി ഗൌരവബുദ്ധ്യാ ആലോചിച്ച് ആവശ്യമായ തീരുമാനങ്ങൾ എടുക്കണമെന്നു തിരുമേനി ഉൽബോധിപ്പിച്ചു.

## പ. ബാവാതിരുമേനിക്ക് ജന്മദിനാശംസ

അദ്ധ്യക്ഷൻതിരുമേനി താഴെ ചേർത്തിട്ടുള്ള പ്രമേയം അവതരിപ്പിച്ചു. യോഗം അതു് ഏകാഭിപ്രായമായി പാസ്സാക്കി.

'പൌരസ്ത്യകാതോലിക്കായും മലങ്കരമെത്രാപ്പോലീത്തായും മലങ്കര അസ്സോസ്യേഷൻ മാനേജിങ്ങ്കമ്മററി പ്രസിഡണ്ടും ആയ നി. വ. ദി. മ. ശ്രീ. മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവാ തിരുമനസ്സിലേക്ക് ശരീരസുഖമില്ലെന്ന് അറിയുന്നതിൽ ഈ യോഗം ദുഃഖിക്കുകയും, തിരുമനസ്സിലെ രോഗശമനത്തിനും ആയുരാരോഗ്യാദികൾക്കുംവേണ്ടി പ്രാർത്ഥിക്കുകയും തിരുമനസ്സിലെ ജന്മദിനത്തിൽ എല്ലാ ഭാവുകങ്ങളും നേരുകയും ചെയ്യുന്നു'.

## കോലഞ്ചേരി മെഡിക്കൽമിഷ്യൻ

വർക്കിങ്ങ്കമ്മററിയും പണപ്പിരിവിനു നിയമിക്കപ്പെട്ടിട്ടുള്ള പ്രത്യേക കമ്മററിയും സഹകരിച്ചു ടി സ്ഥാപനത്തിനായുള്ള പിരിവു നടത്തണമെന്നും അതുസംബന്ധിച്ചു കൂടുന്ന യോഗങ്ങൾ പ്രത്യേക കമ്മററിയുടെ കൺവീനർ ശ്രീ. കുര്യൻ ഉതുപ്പു വിളിച്ചുകൂട്ടണമെന്നും ഉള്ള അഭിപ്രായം യോഗം സ്വീകരിച്ചു.

## മിനിട്ട്സിലെ വിഷയങ്ങളും

## പ്രവർത്തനറിപ്പോർട്ടും

മെത്രാസന ഇടവകയോഗങ്ങൾ അംഗീകരിക്കുന്ന കണക്കുകൾ. കഴിഞ്ഞ മാനേജിങ്ങ്കമ്മററിക്കുശേഷം, കൊച്ചി മെത്രാസനത്തിൻെറയും, കോട്ടയം മെത്രാസനത്തിൻെറയും 1969 ലെ വരവുചെലവു കണക്കുകൾ മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സിലേക്ക് അയച്ചുകൊടുത്തിട്ടുണ്ടെന്നു സെക്രട്ടറി റിപ്പോർട്ടുചെയ്തു.

കാതോലിക്കാദിനപ്പിരിവ്. 1970–ലെ കാതോലിക്കാദിനപ്പിരിവിൻെറ വരവുചെലവുകണക്കുകൾ സെക്രട്ടറി വായിച്ചു. ആ കണക്കനുസരിച്ച് മുൻനീക്കിയിരിപ്പ് 3135.30 രൂപയും 23–6–1970വരെ 453 പള്ളികളിൽനിന്നു പിരിഞ്ഞുകിട്ടിയ 71139.39 രൂപയും ഉൾപ്പെടെ 74274.69 രൂപ വരവും, 47503.69 രൂപ ചെലവും, 26771 രൂപ നീക്കിയിരിപ്പും ഉണ്ടായിരുന്നു.

സെൻസസ്. സെൻസസ് ഫാറങ്ങൾ പൂരിപ്പിച്ച് അയച്ചുതന്നിട്ടില്ലാത്ത പള്ളികളുടെ ലിസ്റ്റ് ഇടവകമെത്രാപ്പോലീത്താ തിരുമേനിമാർക്ക് അയച്ചുകൊടുക്കുകയും അതു പൂരിപ്പിച്ച് അയച്ചുതരാൻ പള്ളികൾക്കു നിർദ്ദേശം നൽകണമെന്ന് അപേക്ഷിക്കുകയും ചെയ്തെന്നും കൂടാതെ ഫാറങ്ങൾ പൂരിപ്പിച്ച് അയച്ചുതരാൻ സെൻസസ് കമ്മററികൺവീനർക്കു വേണ്ടി ഡീക്കൻ സി. വി. മാത്യൂസ് ബ. വികാരി അച്ചന്മാർക്ക് എഴുതിയെന്നും ആകെ 583 പള്ളികൾ

ഫാറങ്ങഠം പൂരിപ്പിച്ചു് അയച്ചുതന്നിട്ടുണ്ടെന്നും സെക്രട്ടറി റിപ്പോർട്ടുചെയ്തു.

സെൻസസ് എത്രയുംവേഗം പൂർത്തിയാക്കുന്നതിനു വർക്കിങ്ങ്കമ്മററി വേണ്ടതു ചെയ്യുന്നുണ്ടെന്നും, സെൻസസ് പൂർത്തിയാക്കാൻ ഊർജ്ജിത നടപടികഠം ആരംഭിച്ചിട്ടുണ്ടെന്നും ഫാദർ ഏബ്രഹാം കോനാട്ടു് മറുപടി നൽകി.

കോലഞ്ചേരി മെഡിക്കൽമിഷ്യൻ ഹോസ്പിററൽ. ഈ ഹോസ്പിററലിനു കൊടുക്കാൻ നിശ്ചയിച്ചിട്ടുള്ള തുക ശേഖരിക്കുന്നതിനെപററി വർക്കിങ്ങ്കമ്മററി ആലോചിച്ചതിൽ താഴെ വിവരിച്ചിട്ടുള്ളപ്രകാരം ശുപാർശ ചെയ്യുന്നതായി സെക്രട്ടറി യോഗത്തെ അറിയിച്ചു.

(a) കോലഞ്ചേരി മെഡിക്കൽമിഷ്യൻ ആസ്പത്രിക്കു് ഇക്കൊല്ലം സൂചകാത്മമുള്ള ഒരു സംഭാവനയായി പതിനായിരം രൂപ സമുദായത്തിൽനിന്നു കൊടുക്കണം.

(b) സഭയിലെ എല്ലാ തിരുമേനിമാരും മാനേജിങ്ങ്കമ്മററിയിലെ എല്ലാ അംഗങ്ങളും മിഷ്യൻെറ Capital Contributory Fund-ലേക്കു് 500 രൂപ വീതം കൊടുക്കണം.

(c) മാനേജിങ്ങ്കമ്മററിയുടെ നിശ്ചയമനുസരിച്ചു് മിഷ്യനു കൊടുക്കാനുള്ള പണം ശേഖരിക്കുന്നതിനു നിയമിക്കപ്പെട്ടിട്ടുള്ള കമ്മററി അതിലേക്കു പിരിവു നടത്തേണ്ടതും പിരിഞ്ഞു കിട്ടുന്ന തുക മിഷ്യനു കൊടുക്കേണ്ടതും ആകുന്നു.

(d) ടി മെഡിക്കൽമിഷ്യൻെറ ഭരണഘടന മാനേജിങ്ങ്കമ്മററിയിൽ അംഗീകാരത്തിനായി സമർപ്പിക്കേണ്ടതാകുന്നു.

വയനാട്ടിൽ ആരംഭിക്കാൻ ഉദ്ദേശിക്കുന്ന പ്ലാൻേറഷൻ. പ്രസ്തുത പ്ലാൻേറഷൻ ആരംഭിക്കുന്നതു സംബന്ധിച്ച കാര്യങ്ങളെപററി വർക്കിങ്ങ്കമ്മററി ആലോചിച്ചെന്നും താഴെ വിവരിച്ചിട്ടുള്ള ശുപാർശകഠം മാനേജിങ്ങ്കമ്മററിയിൽ സമർപ്പിക്കണമെന്നു നിശ്ചയിച്ചെന്നും സെക്രട്ടറി റിപ്പോർട്ടുചെയ്തു.

(a) പ്ലാൻേറഷൻ തുടങ്ങുന്നതിനുവേണ്ടി സമുദായത്തിനു സംഭാവനയായി നൽകുന്ന സ്ഥലത്തിൻെറ പ്ലാൻ കഴിവതുംവേഗം തയ്യാറാക്കി കിട്ടേണ്ടതാകുന്നു.

(b) ടി സ്ഥലത്തു് പ്ലാൻേറഷൻ ആരംഭിക്കുന്നതിനുള്ള സാദ്ധ്യത, അതിനു വേണ്ടിവരുന്ന ചെലവു്, അവിടെയുള്ള തടി വെട്ടിവിററാൽ കിട്ടുന്ന തുക ആദിയായ കാര്യങ്ങളെപററി അന്വേഷിച്ചു റിപ്പോർട്ടു ചെയ്യാൻ സർവ്വശ്രീ. എം. സി. പോത്തൻ, സി. സി. ഏബ്രഹാം എന്നിവരെ ഒരു കമ്മീഷനായി നിയമിക്കണം.

(c) പ്ലാൻേറഷൻ ഒരു പ്രൈവററു് ട്രസ്റ്റു് ആക്കണമെന്നുള്ള അഭിപ്രായത്തെ വർക്കിങ്ങ് കമ്മററി അനുകൂലിക്കുന്നില്ല.

## മലങ്കര അസ്സോസ്യേഷൻ സംബന്ധിച്ച ക്രമീകരണങ്ങഠം

അസ്സോസ്യേഷൻ യോഗത്തിനു നോട്ടീസ് അയക്കേണ്ട പള്ളികളുടെ ലിസ്റ്റു് മെത്രാസനങ്ങളിൽനിന്നു കിട്ടിയിട്ടുണ്ടോ എന്നു് ശ്രീ. ഒ. തോമസ് ചോദിച്ചു.

അങ്കമാലി, കൊച്ചി ഈ രണ്ടു മെത്രാസനങ്ങഠം ഒഴികെയുള്ള മെത്രാസനങ്ങളിൽനിന്നു ലിസ്ററുകഠം കിട്ടിയിട്ടുണ്ടെന്നു് സെക്രട്ടറി മറുപടി നൽകി.

കൊച്ചി മെത്രാസനത്തിൽനിന്നുള്ള ലിസ്ററു് അയച്ചിട്ടുണ്ടെന്നു് യൂഹാനോൻ മാർ സവേറിയോസ് മെത്രാപ്പോലീത്താ തിരുമേനി പ്രസ്താവിച്ചു.

ഇപ്പോഠം കിട്ടിയിട്ടുള്ള ലിസ്ററുകളിൽ ചാപ്പലുകഠം ഉഠംപെടുത്തിയിട്ടുണ്ടോ എന്നു ശ്രീ ഒ. തോമസ് ചോദിച്ചു. ചാപ്പലുകഠംക്കു നോട്ടീസു് അയയ്ക്കുന്നതു് ഭരണഘടനയ്ക്കു വിരുദ്ധമാണെന്നു് അദ്ദേഹം അഭിപ്രായപ്പെട്ടു.

സ്വന്തമായ ഇടവകയോഗങ്ങഠം ഉള്ള പള്ളികഠംക്കു മാത്രമേ നോട്ടീസു് അയയ്ക്കുവാൻ പാടുള്ളു എന്നു സെക്രട്ടറി പ്രസ്താവിച്ചു. അതുകൊണ്ടു് മെത്രാസനങ്ങളിൽനിന്നും കിട്ടിയിട്ടുള്ള ലിസ്ററുകളിൽ സ്വന്തമായ ഇടവകയോഗങ്ങഠം ഇല്ലാത്ത ചാപ്പലുകഠം മുതലായവ ഉഠംപ്പെടുത്തിയിട്ടുണ്ടോ എന്നു പരിശോധിക്കേണ്ടതായിട്ടുണ്ടെന്നും അതിലേക്കു് അസോസ്യേഷൻ നടപടിചട്ടങ്ങളിൽ പറയുന്ന ട്രൈബൂണലിനെ ചുമതലപ്പെടുത്തണമെന്നു് വർക്കിങ്ങ്കമ്മററിക്കു് അഭിപ്രായമുണ്ടെന്നും അദ്ദേഹം യോഗത്തെ അറിയിച്ചു. മെത്രാസനങ്ങളിൽനിന്നു് അയയ്ക്കുന്ന ലിസ്ററുകളിൽ സഭാഭരണഘടന അനുസരിച്ചു് അസ്സോസ്യേഷൻയോഗത്തിലേക്കു പ്രതിപുരുഷന്മാരെ തെരഞ്ഞെടുത്തു് അയയ്ക്കാൻ അർഹതയുള്ള പള്ളികഠം മാത്രമേ ഉഠംപ്പെടുത്തിയിട്ടുള്ളോ എന്നു പരിശോധിക്കുന്നതിനാണു് ട്രൈബൂണലിനെ ചുമതലപ്പെടുത്തേണ്ടതെന്നു് അദ്ധ്യക്ഷൻ തിരുമേനി ചൂണ്ടിക്കാണിച്ചു.

അതിലേക്കു ട്രൈബ്യൂണലിനെ ചുമതലപ്പെടുത്തണമെന്നു് യോഗം നിശ്ചയിച്ചു.

നിലവിലുള്ള അസ്സോസ്യേഷൻ നടപടിച്ചട്ടങ്ങളിൽ ചില ഭേദഗതികഠം വരുത്തേണ്ടതു് അത്യാവശ്യമാണെന്നു സെക്രട്ടറി പറഞ്ഞു. ആ ഭേദഗതികഠം താഴെ ചേർത്തിരിക്കുന്നു.

i പ്രതിപുരുഷന്മാരുടെ ഫൈനൽ ലിസ്റ്റ് ഒരാഴ്ച മുമ്പു് പ്രസിദ്ധപ്പെടുത്തണമെന്നുള്ളതു് രണ്ടാഴ്ച മുമ്പു് എന്നു ഭേദഗതി ചെയ്യണം. അല്ലെങ്കിൽ നാമനിർദ്ദേശങ്ങഠം ഫൈനൽ ലിസ്റ്റ് പ്രസിദ്ധപ്പെടുത്തുന്നതിനു മുമ്പായി അയയ്ക്കേണ്ടതായിവരും.

ii മാനേജിങ്ങ് കമ്മററിഅംഗങ്ങളുടെ നാമനിർദ്ദേശം മൂന്നു പേക്ക കൊണ്ടുവരാം എന്നുള്ളതു് മുപ്പതു പേക്ക് എന്നു ഭേദഗതിചെയ്യണം. മററു നാമനിർദ്ദേശങ്ങഠം മുപ്പതു പേരാണു കൊണ്ടുവരുന്നതു്.

iii മാനേജിങ്ങ് കമ്മററി അംഗങ്ങളുടെ നാമനിർദ്ദേശങ്ങളെ അസ്സോസ്യേഷൻയോഗത്തിൽവച്ചു് എതിർക്കാമെന്നുള്ള വ്യവസ്ഥ നീക്കംചെയ്യണം. ഈ വ്യവസ്ഥ ഉണ്ടായിരുന്നാൽ ബാലട്ടുപേപ്പർ നേരത്തെ തയ്യാറാക്കാൻ സാധിക്കുകയില്ല.

നടപടിച്ചട്ടങ്ങഠം ആദ്യവസാനം ഒന്നുകൂടി പരിശോധിച്ചു് മററു ഭേദഗതികഠം ആവശ്യമാണോ എന്നു നോക്കണമെന്നും സെക്രട്ടറി അഭിപ്രായപ്പെട്ടു.

അസ്സോസ്യേഷൻനടപടിച്ചട്ടങ്ങളിൽ മേൽ വിവരിച്ചിട്ടുള്ള ഭേദഗതികളോ, മററു ഭേദഗതികളോ ആവശ്യമുണ്ടോ എന്നു പരിശോധിക്കുന്നതിനും ഉണ്ടെങ്കിൽ അവ വരുത്തുന്നതിനും ഒരു കമ്മററിയെ നിയമിക്കണമെന്നു് ശ്രീ. എം. ഏബ്രഹാം അഭിപ്രായപ്പെട്ടു.

നിസ്സാരഭേദഗതികഠം മാത്രമേ വരുത്തേണ്ടതായിട്ടുള്ളു എങ്കിൽ അതിലേക്കു പ്രത്യേകം ഒരു കമ്മററിയെ നിയമിക്കാതെ, മാനേജിങ്ങ്കമ്മററിയിൽവച്ചുതന്നെ ആലോചിച്ചു തീരുമാനിക്കാവുന്നതല്ലേ എന്നു് ശ്രീ. കെ. ഏ. ജോർജ്ജ് ചോദിച്ചു.

ഭേദഗതികഠം നിസ്സാരങ്ങളായിരിക്കയില്ലെന്നു് ദി. ശ്രീ. ഫാദർ പി. പി. ജോസഫ് ചൂണ്ടിക്കാണിച്ചു. കാതോലിക്കായുടെയും മലങ്കരമെത്രാപ്പോലീത്തായുടെയും പിൻഗാമിയുടെ തെരഞ്ഞെടുപ്പു നടത്തുന്നതിനുള്ള വോട്ടിംഗ് സംബന്ധിച്ച ചട്ടങ്ങളിൽ ഭേദഗതികഠം ഒന്നും തന്നെ വരുത്താനില്ലെന്നും എന്നാൽ ആ വോട്ടിംഗും മേൽപട്ടക്കാരുടെയും മാനേജിങ്ങ്കമ്മററി അംഗങ്ങളുടെയും തെരഞ്ഞെടുപ്പിനുള്ള വോട്ടിംഗും തമ്മിൽ സാരമായ വ്യത്യാസങ്ങഠം ഉണ്ടെന്നും അതുകൊണ്ടു് നടപടിച്ചട്ടങ്ങഠം സൂക്ഷ്മപരിശോധനയ്ക്കു് വിധേയമാക്കണമെന്നും അതിലേക്കു് ഒരു വിദഗ്ധകമ്മററിയെ നിയമിക്കണമെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു.

ഈ അഭിപ്രായത്തെ ദി. ശ്രീ. ഫാദർ കെ. വി. തര്യൻ അനുകൂലിക്കുകയും ആവശ്യമെങ്കിൽ അസ്സോസ്യേഷൻ 1970 ഡിസംബറിൽ കൂടത്തക്കവണ്ണം മാററിവയ്ക്കണമെന്നു് അഭിപ്രായപ്പെടുകയും ചെയ്തു.

ചർച്ചകഠംക്കുശേഷം താഴെ വിവരിച്ചിട്ടുള്ള നിശ്ചയങ്ങഠം യോഗം പാസ്സാക്കി.

i. നിലവിലുള്ള അസ്സോസ്യേഷൻ നടപടിചട്ടങ്ങഠം പരിശോധിച്ചു് അവയിൽ ഏതെങ്കിലും ഭേദഗതികഠം വരുത്തേണ്ടതായിട്ടുണ്ടോ എന്നും ഉണ്ടെങ്കിൽ ഏതെല്ലാം ഭേദഗതികളാണു് വരുത്തേണ്ടതെന്നും അടുത്ത മാനേജിംഗ് കമ്മററിയോഗത്തിൽ റിപ്പോർട്ടു ചെയ്യുന്നതിനു് താഴെ പേർ പറയുന്നവരെ ഒരു കമ്മററിയായി നിയമിക്കുന്നു.

**കമ്മററി**

നി. വ. ദി. ശ്രീ. മത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് (പ്രസിഡണ്ടു്)
ദി. ശ്രീ. ഫാദർ പി. പി. ജോസഫ്
ശ്രീ. കെ. ചെറിയാൻ
ശ്രീ. പി. ററി. വറുഗീസ്
ശ്രീ. എം. ഏബ്രഹാം
ശ്രീ. പി. സി. ഏബ്രഹാം (കൺവീനർ)
ശ്രീ. പി. എൻ. നൈനാൻ

ii. മലങ്കര അസ്സോസ്യേഷൻ യോഗം 1970 ഡിസംബർ 31-ാം തീയതി കൂടേണ്ടതും അതിന്റെ അജണ്ടായിൽ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഒരാളെ തെരഞ്ഞെടുക്കുക എന്ന വിഷയം ഉഠംപെടുത്തേണ്ടതും ആകുന്നു.

iii. അസ്സോസ്യേഷൻ നടപടിചട്ടങ്ങളിൽ ആവശ്യമായി കാണുന്ന എല്ലാ ഭേദഗതികളും വരുത്തി യഥാസമയം അച്ചടിപ്പിക്കാൻ സാധിക്കുന്നപക്ഷം മാനേജിങ്ങ്കമ്മററി അംഗങ്ങളുടെ തെരഞ്ഞെടുപ്പും മേല്പട്ടസ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പും മേല്പറഞ്ഞ അസ്സോസ്യേഷൻ യോഗത്തിന്റെ അജണ്ടായിൽ ഉഠംപെടുത്തേണ്ടതും, ഈ രണ്ടു തെരഞ്ഞെടുപ്പുകളും ഉഠംപെടുത്തു

(ശേഷം 6-ാം പേജിൽ)

THE MALANKARA SABHA
Licence No. 475 Dated 11th April 1946—Registered No. K. 24



Edited, Printed and Published by the Rev. Fr. T. C. Jacob at the Catholicate Press, Kottayam